
PATRON SAINT

# മലങ്കരസഭ

## മാസിക

1993 ജൂലൈ
ലക്കം 17 പുസ്തകം 48


മേല്പട്ട സ്ഥാനാഭിഷേകത്തിന്റെ 40-ാം വാർഷികദിനത്തിന് (മേയ് -15)
പ. മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവായും, മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായും.







ജൂൺ 12-ാം തീയതി സൺഡേ സ്ക്കൂൾ അസോസിയേഷൻ ജനറൽ ബോഡി ദേവലോകം അരമന ഓഡിറ്റോറിയത്തിൽവച്ചു പ. ബാവാ ഉത്ഘാടനം ചെയ്യുന്നു. പബ്ലിക്കേഷൻ ഓഫീസർ. ഫാ. റ്റി. ജി. സഖറിയ, പഴയ സെമിനാരി മാനേജർ ഗീവർഗീസ് റമ്പാൻ, ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ, അസോസിയേഷൻ പ്രസിഡൻറ് എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ. തെയോഫോറോസ് റസാച്ചൻ, ശ്രീ. വർഗീസ് മാത്യു എന്നിവരും വേദിയിൽ.



കൊച്ചി ഭദ്രാസനത്തിലെ കരിപ്പക്കുന്ന് മാർബസ്സേലിയോസ് ഓർത്തഡോക്സ് പള്ളി പണികഴിപ്പിച്ച ഭവനത്തിൻെറ താക്കോൽ ദാനകർമ്മം അഭി. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്തിരുമനസ്സുകൊണ്ട് നിർവ്വഹിക്കുന്നു.
റവ. ഫാ. കുര്യാക്കോസ് പുല്ലാക്കുടി, വികാരി റവ. ഫാ. സി. എസ്സ്. തോമസ്സ് എന്നിവർ സമീപം






ലക്കം 7 പുസ്തകം 48

1993 ജൂലൈ



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ

## മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ




വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

## മാർത്തോമ്മാ പൈതൃകം സഭാ സൗഹൃദത്തിന് കാരണമോ, മാരണമോ?

മാർത്തോമ്മാശ്ലീഹായുടെ ഓർമ്മയുടെ മാസമാണ് ജൂലായ്. ''മാർത്തോമ്മായുടെ നടപടികൾ'' എന്ന അപ്പൊക്രിഫൽ കൃതിയിൽ, ശ്ലീഹായെ ഇന്ത്യയിലേക്ക് അയയ്ക്കുന്നതിനെക്കുറിച്ച് പ്രതിപാദിക്കുന്നിടത്ത്, ആദ്യം അദ്ദേഹം ഒരു വിസമ്മതം പറയുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു''. വേറെയെങ്ങോട്ടു വേണമെങ്കിലും എന്നെ അയച്ചുകൊള്ളുക; ഇന്ത്യയിലേക്ക് മാത്രം അരുത്''.

അന്നദ്ദേഹം അറിഞ്ഞിരുന്ന ഇന്ത്യ, ലോകത്തിനു മുഴുവൻ പ്രകാശം പരത്തിയിരുന്ന സാംസ്കാരിക, ദാർശനികത്തറവാടായിരുന്നു. അങ്ങനെയുള്ള ഒരു നാട്ടിലേക്ക് കടന്നുചെന്ന് യേശുക്രിസ്തുവിന്റെ സുവിശേഷം അറിയിപ്പാനുള്ള ആത്മവിശ്വാസക്കുറവായിരുന്നിരിക്കണം, ഈ വിസമ്മതത്തിനു പിന്നിൽ. പക്ഷേ, തന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം സകലത്തിനും പ്രാപ്തനാകും എന്ന സത്യം മനസ്സിലാക്കിയ ശ്ലീഹാ ഭാരതത്തിൽ വന്നു വിജയകരമായി തന്റെ ദൗത്യം പൂർത്തിയാക്കിയതിന്റെ അനശ്വര സാക്ഷ്യമാണ് മാർത്തോമ്മാ പൈതൃകം കാത്തുസൂക്ഷിക്കുന്ന ഭാരതസഭകൾ.

ഈ പൈതൃകത്തിൽ അഭിമാനം കൊള്ളുന്ന കേരള സഭകളുടെ സംയുക്ത സംരംഭമാണ്, ''നിലയ്ക്കൽ എക്യുമെനിക്കൽവേദി'' ഒരു പ്രത്യേക ചരിത്ര പശ്ചാത്തലത്തിൽ രൂപം പൂണ്ടതാണെങ്കിലും, ഈ എക്യുമെനിക്കൽ വേദിക്ക് പലതും നേടുവാനും, തേടുവാനുമായിട്ടുണ്ട്.

ഒന്നാമതായി, ഭാരതക്രിസ്തീയതയ്ക്ക് മുഴുവൻ സ്വാഗതാർഹവും മാർഗ്ഗദർശകവുമായ ഒരു 'മിഷൻ' ദർശനം ഉണ്ടാകേണ്ടിയിരിക്കുന്നു. 'മിഷൻ' എന്നു പറഞ്ഞാൽ മതപരിവർത്തനവും, ആളുപിടുത്തവും ആണെന്ന് ആത്മാർത്ഥമായി വിശ്വസിക്കുന്നവരുണ്ട്. ലോകത്തിന്റെ വെളിച്ചവും, ഭൂമിയുടെ ഉപ്പും ആയി സുവിശേഷസാക്ഷ്യം നിർവ്വഹിക്കുകയെന്നു പറഞ്ഞാൽ, കൂടുതൽ കാതലായ ഒരു പ്രതിബദ്ധതയാണർത്ഥമാക്കുന്നത്. ഇതിനുവേണ്ടി ആശയരൂപീകരണവും പ്രായോഗിക സഹവർത്തിത്തവും ആവശ്യമായിരിക്കുന്നു.

രണ്ടാമതായി, സഭാജീവിതത്തിലും, സഭാഭരണക്രമീകരണത്തിലും ഭാരതസാഹചര്യത്തെ എത്രമാത്രം ഉൾക്കൊള്ളാനും സമന്വയിക്കുവാനും കഴിയും എന്നതിൽ ആശയസംവേദനം അത്യാവശ്യമായിരിക്കുന്നു. 'മാർത്തോമ്മാ പൈതൃകം' ഭംഗിക്കുവേണ്ടി പറയുകയും, സഭാജീവിതത്തിലും ഭരണക്രമീകരണങ്ങളിലും പരിചയിച്ചുപോന്ന വിദേശച്ചുവയിൽ നിർബന്ധം പിടിക്കുകയും ചെയ്യുന്ന ഒരു ശൈലിയാണിന്നു കാണുന്നത്.

മൂന്നാമതായി, 'മാർത്തോമ്മാ പൈതൃകം' അവകാശപ്പെടുന്നവരിൽ തന്നെ, ഈ പൈതൃകത്തിന്റെ മുഖമുദ്രയെക്കുറിച്ച് ആശയസമന്വയം ഉണ്ടാകേണ്ടിയിരിക്കുന്നു. സുറിയാനി ആരാധനാസംസ്കാരത്തിന്റെ സുദീർഘമായ പശ്ചാത്തലം (പോർട്ടുഗീസ് അതിക്രമത്തിനു മുമ്പുള്ള പേർഷ്യൻ ബന്ധത്തിൽതന്നെ ഉള്ളത്) കണക്കിലെടുത്ത് അതിന്റെ അന്തസത്ത ഉൾക്കൊള്ളുന്നതാണീ മുഖമുദ്രയെന്നു വിചാരിക്കുന്നവരുണ്ട്. അതല്ല, ഭാരത സംസ്കാരത്തിന്റെ അടിസ്ഥാനത്തിലുള്ള തദ്ദേശീയീകൃത വ്യക്തിത്വമാണ് ഈ മുഖമുദ്രയെന്നു വാദിക്കുന്നവരുമുണ്ട്. കേരള റോമൻകത്തോലിക്കരുടെയിടയിൽ അടുത്തകാലത്ത് ആരാധനാക്രമങ്ങളെക്കുറിച്ചും മറ്റുമുണ്ടായിട്ടുള്ള അഭിപ്രായഭിന്നതയ്ക്കു പിന്നിൽ ഈ സംവാദമാണ് പ്രധാനമായിട്ടുള്ളത്.

നാലാമതായി, 'മാർത്തോമ്മാ പൈതൃകം' എന്നത് സഭാസൗഹൃദത്തിന് ഒരു കാരണമോ, മാരണമോ എന്ന ചോദ്യത്തിനുത്തരം കണ്ടെത്തേണ്ടിയിരിക്കുന്നു. ജാതിവ്യവസ്ഥിതിയിലെ, ബ്രാഹ്മണമേധാവിത്വംപോലെ, ഭാരതക്രൈസ്തവരുടെയിടയിലെ വരേണ്യവർഗത്തിന്റെ മിഥ്യാവാദമാണ് 'മാർത്തോമ്മാപൈതൃകം' എന്ന് ചൂണ്ടിക്കാട്ടുന്നവരുണ്ട്. അതുകൊണ്ട് മാർത്തോമ്മാപൈതൃകം ഒരു വിഘടനവാദം മാത്രമാണെന്ന ധ്വനിയും ഉണ്ടാകുന്നു. എന്നാൽ ഭാരതസഭയുടെ പൗരാണികത്വത്തിന്റെ പ്രതീകവും, തികച്ചും തദ്ദേശീയമായിരുന്ന ഒരു ക്രിസ്തീയതയുടെ തെളിവും, ഇതര സമൂഹങ്ങൾക്ക് ശുശ്രൂഷ ചെയ്‌വാനുള്ള വിളിയും ആയിട്ടു മാത്രമേ, മാർത്തോമ്മാ പൈതൃകത്തിന് പ്രത്യേകതയും പ്രസക്തിയും കാണേണ്ടതായിട്ടുള്ളൂ എന്നാണ് തോന്നുന്നത്.

ജെ. കെ.




–ബസീലിയൻ–

## പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായർ. ജൂലൈ 25

(യോഹ. 6: 47–59)

മനുഷ്യനായി കാണപ്പെടുന്ന കർത്താവിനെ സാക്ഷാൽ ദൈവപുത്രനെന്നു വിശ്വസിക്കുന്നതുപോലെ· പുറമെ അപ്പവും വീഞ്ഞുമായി കാണപ്പെടുന്ന വി. കുർബാനയെ സാക്ഷാൽ തിരുശരീരരക്തങ്ങളായി വിശ്വസിക്കേണ്ടതിന്റെ ആവശ്യകതയെ കർത്താവ് ആവർത്തിച്ചുപദേശിക്കുന്നു. 'എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു' (വാ. 56). ദൈവവും മനുഷ്യനുമായുള്ള ഒരു സംയോജനം ഇവിടെ കാണാം. താൻ കർത്താവിലും, കർത്താവു തന്നിലും വസിക്കാത്ത ഒരാൾ വി. കുർബാന അനുഭവിക്കുന്ന പക്ഷം അതു ശരിയായ കുർബാനാനുഭവമല്ല. അങ്ങനെ പ്രവർത്തിക്കുന്നവൻ സ്വയം ശിക്ഷാവിധിക്കു വിധേയനാവുകയത്രെ ചെയ്യുന്നത് (1 കൊരി. 11: 29–30). യോഗ്യാനുസരണം വി. കുർബാന അനുഭവിക്കുന്ന ആളും കർത്താവും തമ്മിലുള്ള ബന്ധത്തെ പിതാവും പുത്രനും തമ്മിലുള്ള ബന്ധത്തോടും ഉപമിക്കുന്നു. ജീവന്റെ മൂലസ്ഥാനവും ഉറവയുമായ പിതാവിൽനിന്നു പുത്രൻ അനാദ്യന്തമായി ജീവശക്തി പ്രാപിക്കുന്നതുപോലെ, തിരുശരീരരക്തങ്ങളുടെ അനുഭവംമൂലം നാം കർത്താവിൽനിന്നു ജീവനെ പ്രാപിക്കുന്നു.

ഒടുക്കത്തെ പുനരുത്ഥാനത്തിൽ വിശ്വാസികളുടെ മർത്ത്യശരീരം പരിശുദ്ധാത്മാവിനാൽ ജീവിക്കപ്പെടുമെന്ന് (റോമ. 8: 11) പെന്തിക്കോസ്തിനാളിൽ ചിന്തിച്ചതാണ്. പരിശുദ്ധാത്മാവിനാൽ ജീവിക്കപ്പെടുന്ന ശരീരത്തെ, മഹത്വത്തോടെ എഴുന്നെള്ളുന്ന പുത്രൻതമ്പുരാൻ തന്നിലേക്ക് എഴുന്നേല്പിക്കും. മഹത്വത്തിലേക്ക് ആകർഷിക്കുമെന്നു സാരം. അപ്രകാരം എഴുന്നേല്പിക്കപ്പെടാൻ അവന്റെ മാംസരക്തങ്ങളെ അനുഭവിച്ചിരിക്കണം (വാ. 54). മഹത്വവാനായ കർത്താവിന്റെ തേജസ്, അവന്റെ ശരീരരക്തങ്ങളെ അനുഭവിച്ചിട്ടുള്ള വിശ്വാസികളുടെ മർത്ത്യശരീരങ്ങളിലേൽക്കുമ്പോഴാണ്, തന്റെ വ്യാപാരശക്തിമൂലം നമ്മുടെ ശരീരത്തിന്റെ താഴ്ച നീങ്ങി തേജസ്കരിക്കപ്പെടുന്നത് (ഫിലി. 3:21). പൊടിയാകുന്ന ഈ ശരീരം പൊടിയിലേക്കു മടങ്ങിച്ചേരുന്നു എങ്കിലും, വീണ്ടും നവീകരിക്കപ്പെട്ട് തേജസിലേക്കു കരേറ്റപ്പെടണമേയെന്ന് ശവസംസ്കാരശുശ്രൂഷകളിൽ പ്രാർത്ഥിക്കുന്നതിനു കാരണവും ഈ പ്രത്യാശയത്രെ.

'മശിഹായുടെ റൂശ്മ......വസ്ത്രം ചാർത്തീടും'' എന്ന ആരാധനാഗീതം ഈ വസ്തുതയുടെ ആവിഷ്കാരമാണ്.

ഹാ! എന്തു മനോഹരമായ പ്രത്യാശയാണ് പൗരസ്ത്യ സഭാമക്കൾ പാടിപ്പറയുന്നത്. വി. കുർബാനയിൽകൂടി അവന്റെ മാംസരക്തങ്ങളെ ഭക്ഷിച്ച് മണവാളനോടുകൂടി എന്നേക്കും ജീവിക്കുവാൻ ദൈവം നമുക്കുസംഗതിയാക്കട്ടെ.

## പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായർ. ആഗസ്റ്റ് 1

(ലൂക്കൊ. 14: 7–11)

പരീശപ്രമാണികളിൽ ഒരുത്തന്റെ ഭവനം. ക്ഷണിക്കപ്പെട്ടവർ മുഖ്യാസനങ്ങളെ തിരഞ്ഞെടുക്കാൻ ബദ്ധപ്പെടുന്നു. ഇതു കണ്ടു കർത്താവിന്റെ മനം നൊന്തു. സമൂഹത്തിൽ, വിശിഷ്യാ ആദ്ധ്യാത്മിക മണ്ഡലത്തിൽ മുഖ്യനാകാൻ സ്വയം പരിശ്രമിക്കുന്ന സ്വാർത്ഥലോലുപൻമാരാണധികവും. ഇടവകകളിലും ഭദ്രാസനങ്ങളിലും സഭയിലാകമാനവും ഇന്നു കാണുന്നതും ഇതിൽനിന്നും വിഭിന്നമല്ല. മുഖ്യനാകാൻ കഴിഞ്ഞില്ലെങ്കിൽ സഭയെയും പട്ടക്കാരെയും മേല്പട്ടക്കാരെയും അപഹസിക്കുക, സഭയുടെ കാര്യങ്ങളിലൊന്നും സഹകരിക്കാതിരിക്കുക, വേദവിപരീതികളുടെ സംഘടനകളിലേക്കെടുത്തുചാടുക എന്നിവയും ഇത്തരക്കാരുടെ പ്രവണതയാണ്. അങ്ങനെയുള്ളവരെ തൃപ്തിപ്പെടുത്തി സ്ഥാനം കൂടുതൽ ഉറപ്പിക്കുന്നതിലാണ് നേതാക്കൾക്കും ശ്രദ്ധ. തന്നിമിത്തം വിനയവും താഴ്മയും പ്രാർത്ഥനാജീവിതവും ഉള്ളവരുടെ കഴിവും സേവനവും അവഗണിക്കപ്പെടുന്നു. സഭയുടെ ആത്മീകകാര്യങ്ങളിൽ സജീവതാല്പര്യത്തോടെ നിശബ്ദം പ്രവർത്തിക്കുന്നവർക്കും പാവപ്പെട്ടവർക്കും പലപ്പോഴും സഭാസ്ഥാപനങ്ങളിലേക്ക് ഒരു ശുപാർശപോലും ലഭിക്കാറില്ല. ഒരു പക്ഷേ ലഭിച്ചാൽതന്നെ ബന്ധപ്പെട്ടവർ അവയ്ക്ക് വില കല്പിക്കാറുമില്ല. മുഖ്യാസനമോഹികൾ നിമിത്തം ആത്മീകനവോത്ഥാനം തന്നെ താറുമാറായിരിക്കുന്നു. 'അവൻ വളരേണം, ഞാൻ കുറയേണം' എന്നു പറഞ്ഞ യോഹന്നാൻ സ്നാപകന്റെ ആശയത്തിനു വിരുദ്ധമായി 'ഞാൻ വളരേണം, അവൻ കുറയേണം' എന്ന ചിന്താഗതിയല്ലേ നമ്മെ ഇന്നു ഭരിച്ചുകൊണ്ടിരിക്കുന്നത്.

കണ്ടിരുന്ന പ്രഭുവിന്റെ മുമ്പിൽ നിന ക്കു താഴ്മ ഭവിക്കുന്നതിനെക്കാൾ ഇവിടെ കയറി വരിക എന്നു നിന്നോടു പറയുന്നത് നല്ലത്" (സദൃ. 25: 7): ശലോമോൻ പറയുന്നു. ലൗകിക കാര്യങ്ങളിൽ എന്നപോലെ ആത്മീക കാര്യങ്ങളി ലും ഈ തത്വം പ്രായോഗികമാകണം. വി. കുർ ബാന, നോമ്പ്, നമസ്കാരം, പ്രാർത്ഥന തുട ങ്ങിയ കാര്യങ്ങളിൽ തനിക്കുള്ള അയോഗ്യതയെപ്പററി വ്യക്തമായ ബോധത്തോടെ ആര് ദൈവസന്നിധിയിലേക്കു കടന്നുചെല്ലുന്നു വോ, അത്രയേറെ ഉന്നതമായ സ്വീകരണം ദൈവ ത്തിൽനിന്നു ലഭിക്കുകതന്നെ ചെയ്യും. കന്യാ മറിയാമിനെപ്പോലെ ദൈവസന്നിധിയിൽ താ ഴ്ത്തിയ—മററുള്ളവരുടെ മുമ്പിൽ താഴ്ത്തപ്പെട്ട മററാരും ഇല്ല; അതുകൊണ്ട് അവളെപ്പോലെ ഉയർ ത്തപ്പെട്ടവരും ഇല്ല. ശൂനയോ നോമ്പിന്റെ ഈ പ്രാരംഭത്തിൽ അവളുടെ മാതൃകയെ നമുക്കനുക രിക്കാം. കർത്താവിന്റെ സന്നിധിയിൽ താഴു വിൻ; എന്നാൽ അവൻ നിങ്ങളെ ഉയർത്തും (യാക്കോ. 4: 10).

## മറുരൂപപ്പെരുനാൾ. ആഗസ്ററ് 6
(ലൂക്കൊ. 9: 27–36)

യിസ്രയേലിന്റെ മരുഭൂപ്രയാണകാലത്ത് കൂടാരമടിച്ചു പാർത്തിരുന്നതിന്റെ സ്മരണക്കാ ണ് ഒരാഴ്ചക്കാലം കൂടാരപ്പെരുനാളായി യഹൂദ ന്മാർ ആചരിക്കുന്നത്. അന്ന് കൂടാരങ്ങൾ കെ ട്ടിയുണ്ടാക്കി താമസിക്കുകയും ചെയ്യാറുണ്ട്. ഈ ആചാരമനുസരിച്ചത്രേ മൂന്നു കൂടാരങ്ങൾ നിർ മ്മിക്കാമെന്ന് പത്രോസ് ചിന്തിച്ചത്. മറുരൂപ പ്പെട്ട കർത്താവിനോടും, തേജസിൽ പ്രത്യക്ഷ പ്പെട്ട മോശെയോടും ഏലിയാവിനോടുമൊപ്പം ഒരാ ഴ്ചക്കാലം ദിവ്യാനുഭൂതിയിൽ വസിക്കാമെന്ന ആശയിൽ.

അതുല്യമായ ശോഭകൊണ്ടു നിറഞ്ഞ കർത്താ വിന്റെ സവിധത്തിലാണ് മോശെയും ഏലിയാ വും തേജസിൽ പ്രത്യക്ഷപ്പെട്ടത്. മോശെ മരി ച്ചടക്കപ്പെട്ടവൻ. ഏലിയാവ് ജീവനോടെ എടുക്ക പ്പെട്ടവൻ. ശരീരപ്രകാരം ജീവിക്കുന്ന പത്രോ സും യോഹന്നാനും യാക്കോബും തങ്ങളുടെ ജഡ നേത്രങ്ങൾകൊണ്ട് അവരെ കണ്ടു. മോശെയും ഏ ലിയാവും സംസാരിക്കുന്നത് അവർ ശ്രവിച്ചു.

മോശെ ന്യായപ്രമാണത്തിനെയും, ഏലിയാ വു പ്രവാചകന്മാരെയും ദൃഷ്ടാന്തീകരിക്കുന്നു. വ്യക്തികളെന്ന നിലയിൽ ചിന്തിച്ചാൽ, അവസാന നാളിൽ പുനരുത്ഥാനം പ്രതീക്ഷിച്ചു കഴിയുന്ന വിശ്വാസികളായ പരേതരുടെ പ്രതിപുരുഷനാ ണു മോശെ. കർത്താവിന്റെ വരവിൻനാളിൽ ശ രീരപ്രകാരം ജീവിക്കുന്ന – രൂപാന്തരപ്പെടുവാനു ള്ള വിശ്വാസികളുടെ പ്രതിപുരുഷനത്രേ ഏലി യാവ്. കൂടാതെ മോശെ വിവാഹിതരെയും, ഏ ലിയാവ് കന്യാവ്രതക്കാരെയും പ്രതിനിധീകരി ക്കുന്നു എന്നും പറയാം. ഇങ്ങനെ എല്ലാ വിഭാഗ ക്കാരുടെയും രക്ഷയ്ക്കുവേണ്ടിയാണ് കർത്താ വു യെരുശലേമിൽ നിര്യാണം പ്രാപിക്കേണ്ടിയി രുന്നത്. 'മരിച്ചവർക്കും ജീവിച്ചിരിക്കുന്നവർ ക്കും കർത്താവാകേണ്ടതിനല്ലൊ ക്രിസ്തു മരിക്ക യും ഉയിർക്കുകയും ചെയ്തത്' (റോമ. 14: 9).

മോശെയും ഏലിയാവും മറുരൂപമലയിൽനി ന്ന് അധികം താമസിയാതെതന്നെ അപ്രത്യക്ഷ രായി. 'ഇവൻ എന്റെ പ്രിയപുത്രൻ, ഇവനു ചെവി കൊടുപ്പീൻ' എന്ന സ്വർഗീയ പിതാവി ന്റെ ശബ്ദമാണ് തുടർന്ന് പത്രോസും കൂട്ടരും കേൾക്കുന്നത്. ആ സമയത്ത് അവർ യേശുവിനെ തനിയെ കണ്ടു. മോശെയും ഏലിയാവും മറഞ്ഞു കഴിഞ്ഞതിനാൽ പഴയനിയമം ചെയ്യേണ്ടതു ചെ യ്തുകഴിഞ്ഞു എന്നും, ഇനി കർത്താവിനെയാ ണ് അനുസരിക്കേണ്ടതെന്നും വ്യംഗ്യം. മാത്രമല്ല, വാങ്ങിപ്പോയവരും ജീവിച്ചിരിക്കുന്നവരുമായ സ കലപേരും നമുക്കു ചുററുമുണ്ട്; അതു മറക്കണ്ട. പക്ഷേ, നമ്മുടെ ശ്രദ്ധാകേന്ദ്രം കർത്താവായിരി ക്കണം. മലമുകളിലെ മഹത്വത്തിൽ മതിമയങ്ങി ഇരിക്കുവാനുള്ളവരല്ല നാം; താഴ്‌വരയിലെ യാ ഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കയും വേണം.

## മറുരൂപപ്പെരുന്നാളിനുശേഷം ഒന്നാം ഞായർ. ആഗസ്ററ് 8
(മത്താ. 21: 28–32)

സാഹചര്യങ്ങളുടെ സമ്മർദ്ദംമൂലം അറിഞ്ഞു കൊണ്ടുതന്നെ പാപം ചെയ്യുകയും, അതോടൊപ്പം തങ്ങളുടെ പാപത്തെക്കുറിച്ച് ചിന്താഭാരപ്പെടുക യും ചെയ്യുന്ന ഒരു കൂട്ടർ. ചുങ്കക്കാരും വേശ്യാ സ്ത്രീകളും ആ ഗണത്തിൽപെടുന്നു. ദൈവരാ ജ്യത്തിൽ തങ്ങൾക്കും പ്രവേശനം ലഭിക്കുമെന്ന് ചിന്തിക്കാൻ അവർക്കു കഴിയില്ല. യോഗ്യതയി ല്ലാത്തതുമൂലം സുവിശേഷവയൽപ്രദേശത്തു വേല ചെയ്യുന്നതിനുള്ള മനസ്സും അവർക്കുണ്ടാവുക പ്ര യാസം.

പാപത്തോടും മ്ളേഛതകളോടും വിടപറഞ്ഞ വരെന്നു നടിച്ചും, ഭക്തിയുടെ വേഷം പൂണ്ടും, ദൈവരാജ്യത്തിന്റെ വാക്താക്കളെന്നഭിമാനിക്കു ന്ന മറെറാരു കൂട്ടർ. മഹാപുരോഹിതന്മാരും ജനത്തിന്റെ മൂപ്പന്മാരും. കർത്താവിന്റെ തോ ട്ടത്തിൽ വേല ചെയ്‌വാൻ തങ്ങൾ ഒരുങ്ങിയിരി ക്കുന്നവരാണെന്നും, അതിനു തങ്ങൾക്കു മാത്രമെ അവകാശമുള്ളൂ എന്നും ധരിക്കുന്നവരാണവർ.

(ശേഷം 35–ാം പേജിൽ)

### അടുത്ത ലക്കത്തിൽ

ആർഭാടങ്ങളും അനാചാരങ്ങളും എന്ന ലേഖനത്തിന് ലഭിച്ചിട്ടുള്ള പ്രതികരണ ലേഖനങ്ങൾ വായി ക്കുക. — പ.

# ഉപവാസവും ആത്മസംയമനവും (ii)

## ഉപവാസംകൊണ്ടുള്ള പ്രയോജനങ്ങൾ

1) ഉപവാസം പ്രാർത്ഥനയെ ശക്തീകരിക്കുന്നു. വിശന്നിരിക്കുമ്പോഴുള്ള രണ്ട് മിനിട്ടു നേരത്തെ പ്രാർത്ഥന, മററു അവസരങ്ങളിലുള്ള പല മണിക്കൂറുകളുടെ പ്രാർത്ഥനയേക്കാൾ ഫലപ്രദമാണ്. അതുകൊണ്ടാണ് ഭക്ഷണത്തിനുമുമ്പ് പ്രാർത്ഥന നടത്തുന്നത്. ദൈവത്തിന്റെ കരുണയ്ക്കായി കണ്ണുനീരോടെ പ്രാർത്ഥിക്കുന്ന അവസരങ്ങളിലെല്ലാംതന്നെ, ഉപവാസവും ഉണ്ടായിരുന്നതായി വേദപുസ്തകത്തിൽ നാം കാണുന്നു.

2) വചനശുശ്രൂഷ ഏററവും ഫലപ്രദമായി തീരുന്നത് ഉപവാസത്തോടെ നടത്തുമ്പോഴാണ്.

3) ജാഗരണം ചെയ്തു പ്രാർത്ഥിക്കുന്നതിനും ഉപവാസം സഹായിക്കുന്നു.

4) ദൈവഹിതം അറിയുന്നതിന് ഉപവാസത്തോടെയുള്ള പ്രാർത്ഥന സഹായിക്കുന്നു.

ബർന്നബാസിനെയും ശൗലിനെയും അവരുടെ വേലയ്ക്കായി വേർതിരിക്കണമെന്ന് പരിശുദ്ധാത്മാവ് പറഞ്ഞത്, ഉപവാസത്തോടെ പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോഴാണല്ലോ. കർത്താവിന്റെ നാല്പത് ദിവസത്തെ ഉപവാസവും പിതാവിന്റെ ഹിതം അറിയുന്നതിനുള്ള കാത്തിരിപ്പിന്റെ ദിവസങ്ങളായി വിചാരിക്കേണ്ടിയിരിക്കുന്നു.

5) ഭൂതങ്ങളെ പുറത്താക്കുന്നതിനുള്ളശക്തി ലഭിക്കുന്നതിന്. ''പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ ഈ ജാതി നീങ്ങിപ്പോകുന്നതല്ല എന്ന് ഞാൻസത്യമായിട്ടു നിങ്ങളോട് പറയുന്നു'' (വി. മത്താ. 17:21)

6) ഉപവാസത്തിൽക്കൂടി ദൈവത്തിന്റെ പ്രത്യേക കൃപ ലഭിക്കുന്നു. അതിനാലാണ് വി. കൂദാശകൾക്ക് ഒരുങ്ങുമ്പോൾ ഉപവസിക്കണമെന്ന് പറയുന്നത്. വി. കുമ്പസാരത്തിന് ഉപവാസം നിർബന്ധമല്ലെങ്കിലും ഉപവാസത്തോടെ ഒരുങ്ങുന്നത് ഏററവും അഭിലഷണീയമാണ്. വിവാഹത്തിന്റെ പഴയ പാരമ്പര്യം ഉപവാസത്തോടെ പള്ളിയിൽ വന്ന് വിവാഹം നടത്തുകയും വി. കുർബാന അനുഭവിക്കുകയും ചെയ്യുകയെന്നതായിരുന്നു.

സഹദാമരണം സ്വീകരിച്ചവരിൽ കൂടുതൽ പേരും ഉപവാസത്തിലും പ്രാർത്ഥനയിലും വർജ്ജനത്തിലും നിഷ്ഠയുള്ളവരായിരുന്നു എന്ന സത്യം ഇവിടെ പ്രസ്താവ്യമാണ്.

7) ശരീരാരോഗ്യത്തിനും ഉപവാസം നല്ലതാണ്. ദഹനേന്ദ്രിയങ്ങൾക്ക് ഉപവാസം വിശ്രമം നല്കുന്നു. വിസർജ്ജനം ചെയ്യപ്പെടാതെ രക്തത്തിൽ കിടക്കുന്ന ദുഷിപ്പുകൾ ഉപവാസത്തിൽകൂടെ നീക്കപ്പെടുന്നു.

ഉപവസിക്കുന്നവർക്ക് ക്ഷീണിക്കാതെ ബഹുദൂരം നടക്കുന്നതിനും, ഊർജ്ജസ്വലരായി പ്രവർത്തിക്കുന്നതിനും സാധിക്കുന്നു. അവരുടെ ഹൃദയം കൂടുതൽ ശക്തിമത്തായിരിക്കും.

## സസ്യഭക്ഷണത്തിന്റെ വൈശിഷ്ട്യം

ഉപവാസത്തോടു ചേർന്ന് സസ്യാഹാരമാണ് കഴിക്കേണ്ടത്. ദൈവം മനുഷ്യനെ ഒരു സസ്യഭുക്കായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. മനുഷ്യന്റെ പല്ലുകൾ, സസ്യഭുക്കായ മൃഗങ്ങളുടെ പല്ലുകൾ പോലെയാണ്. സസ്യം ഭക്ഷിക്കുന്നതിനാണ് ദൈവം കല്പിച്ചിരിക്കുന്നത്. ''ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും, ഹൃദയത്തിന്റെ വിത്തുള്ള ഫലം കായ്ക്കുന്ന സകല വൃക്ഷങ്ങളും ഇതാ ഞാൻ നിങ്ങൾക്ക് തന്നിരിക്കുന്നു. അവ നിങ്ങൾക്ക് ആഹാരമായിരിക്കട്ടെ''. (ഉല്പ.1:29)

മാത്യൂസ് മാർ ബർന്നബാസ്
മെത്രാപ്പോലീത്താ

''വയലിലെ സസ്യം നിനക്ക് ആഹാരമാകും''. (ഉല്പ. 3:18).

ജലപ്രളയത്തിനു ശേഷമാണ് മാംസഭക്ഷണം മനുഷ്യർക്ക് അനുവദിച്ചതായി കാണുന്നത് ''ഭൂചര ജന്തുക്കളൊക്കെയും നിങ്ങൾക്ക് ആഹാരമായിരിക്കട്ടെ. പച്ചസസ്യംപോലെ ഞാൻ സകലവും നിങ്ങൾക്ക് തന്നിരിക്കുന്നു. പ്രാണനായിരിക്കുന്ന രക്തത്തോടുകൂടെ മാത്രം നിങ്ങൾ മാംസം തിന്നരുത്''. (ഉല്പ. 9:3,4)

ഇസ്രായേല്യരെ കനാനിലേക്ക് വഴി നടത്തിച്ചപ്പോൾ, മന്നായാണ് നൽകിയത്. അവർ പിറുപിറുത്തപ്പോൾ മാത്രമാണ്, മാംസം നല്കിയത്.

സസ്യഭുക്കുകൾക്ക് ദീർഘായുസുണ്ട്. ആദാം 930 വയസ്സുള്ളവനായി മരിച്ചു. ആദാമിന്റെ മക്കൾക്കും മക്കളുടെ മക്കൾക്കും ദീർഘായുസ്സുണ്ടായിരുന്നു. ഏകാന്തവാസിയായിരുന്ന സെന്റ് പൗലാ ഉദ്ദേശം 100 വയസ്സുവരെ ജീവിച്ചു. സെന്റ് അന്തോനിയോസ് 105–ാമത്തെ വയസിലാണ് മരിച്ചത്. നല്ല ആരോഗ്യവാനായി അദ്ദേഹം ജീവിച്ചു. ക്ഷീണിക്കാതെ 10മൈൽ അദ്ദേഹം ദിവസവും നടക്കുമായിരുന്നു.

ബാബിലോണിലേക്ക് അടിമകളായികൊണ്ടുപോയ നാലു എബ്രായ ബാലന്മാർ, മാംസവും വീഞ്ഞും കഴിക്കാതെയിരുന്നിട്ടും മററു ബാലന്മാരെക്കാൾ ആരോഗ്യമുള്ളവരായി കാണപ്പെട്ടു.

"പത്തുദിവസം കഴിഞ്ഞശേഷം, അവരുടെ മുഖം, രാജഭോജനം കഴിച്ചുവന്ന സകല ബാലന്മാരുടേതിലും അഴകുള്ളതും. അവർ മാംസപുഷ്ടിയുള്ളവരും എന്നുകണ്ടു" (ദാനി. 1:15) സസ്യഭുക്കുകൾ ദുർബലരായിരിക്കുമെന്ന് ഭയപ്പെടേണ്ടതില്ല. ഒട്ടകവും കുതിരയും സസ്യഭക്ഷണമാണല്ലോ കഴിക്കുന്നത്. അവയ്ക്ക് അതുമൂലം ശക്തി കുറഞ്ഞിട്ടില്ലല്ലോ.

മാംസഭുക്കുകൾ പ്രായേണ ക്രൂരസ്വഭാവമുള്ളവരും സസ്യഭുക്കുകൾ ശാന്തശീലന്മാരുമാണ്.

## എങ്ങനെ ഉപവസിക്കണം

ഉപവാസം ആത്മശുദ്ധീകരണത്തിനും ദൈവമഹത്വത്തിനുമായിരിക്കണം.

സഭാനിയമമനുസരിച്ച് ഉച്ചകഴിഞ്ഞ് 3 മണിവരെ പ്രായമുള്ളവർ ഉപവസിക്കണം. വെള്ളംപോലും കുടിക്കാതെയാണ് ഉപവസിക്കേണ്ടത്. ഉപവസിക്കുമ്പോൾ നേരം പോക്കുന്നതിന് എന്തെങ്കിലും പരിപാടികളിൽ ഏർപ്പെടുകയോ, ഉറങ്ങുകയോ ചെയ്യുന്നത് ശരിയല്ല. സഹനശക്തിയെ വളർത്തുന്നതിനുള്ള അവസരമാണിത്.

ആർത്തിയുള്ള ഭക്ഷണം വർജ്ജിക്കുന്നതും ഉപവാസത്തിന്റെ ഒരു ഭാഗമാണ്. "ആ കാലത്ത് ദാനിയേൽ എന്ന ഞാൻ, മൂന്ന് ആഴ്ചവട്ടം മുഴുവനും ദു:ഖിച്ചുകൊണ്ടിരുന്നു. മൂന്ന് ആഴ്ചവട്ടം കഴിയുവോളം ഞാൻ സ്വാദ്ഭോജനം ഭക്ഷിക്കുകയോ, മാംസവും വീഞ്ഞും ആസ്വദിക്കയോ ചെയ്തിട്ടില്ല. എണ്ണ തേച്ചിട്ടുമില്ല". (ദാനി. 10:2–4).

ആർത്തിയോടെയും ധൃതിയിലും ഭക്ഷിക്കുന്നതും, പ്രത്യേക താല്പര്യമുള്ള ഭക്ഷണം കഴിക്കുന്നതും ഉപവാസത്തിന് ചേർന്നതല്ല. ജഡത്തെ കീഴടക്കിയില്ലെന്നാണ് ഇത് സൂചിപ്പിക്കുന്നത്. ഭക്ഷണസമയത്ത് ഭക്ഷണത്തിൽനിന്ന് ശ്രദ്ധ മാററുന്നതിന്, പുസ്തകങ്ങൾ വായിക്കുന്നത് നല്ലതാണ്.

ഉപവാസവും വർജ്ജനവും പ്രായത്തിനും ജോലിക്കും ആരോഗ്യസ്ഥിതിക്കും അനുസരണമായിരിക്കണം. രോഗികളെയും, ഗർഭിണികളെയും വഴിയാത്രക്കാരെയും ഉപവാസത്തിൽനിന്ന് ഒഴിവാക്കിയിരിക്കുന്നത്, അവരുടെ ആരോഗ്യത്തെ പരിഗണിച്ചാണ്. ദാനധർമ്മങ്ങളും കുമ്പിടീലും വി. കുമ്പസാരവും വി. കുർബാനാനുഭവവും ഉപവാസത്തോട് ചേർന്ന് ഉണ്ടായിരിക്കണം.

## ഉപവാസം ജീവിതശൈലിയാക്കിയിട്ടുള്ളവർ

ഉപവാസത്താൽ ആകർഷിക്കപ്പെട്ട ചിലർ ഉപവാസത്തെ ജീവിതശൈലിയാക്കിയിട്ടുണ്ട്. പെരുന്നാളുകളൊഴിച്ചുള്ള എല്ലാ ദിവസവും അവർക്കും ഉപവാസത്തിന്റെ ദിവസങ്ങളാണ്. ഉപവാസവുമായി അവർ ഒത്തിണങ്ങി ചേർന്നതിനാൽ, ശാരീരിക ക്ഷീണം അവർക്ക് അനുഭവപ്പെടുന്നില്ല. അതേ സമയത്ത് അവർക്ക് ആത്മീയസന്തോഷം കണ്ടെത്താനും സാധിക്കുന്നു. ഉദാ: സെൻറ് പൗള എന്ന ഏകാന്തവാസി സന്ധ്യയ്ക്ക് ഒരു അപ്പത്തിന്റെ പകുതിമാത്രം തിന്നുന്നത് ഒരു നിത്യ പരിചയമായി. അബ്ബനോഫർ എന്ന ഏകാന്തവാസി ഈത്തപ്പഴം മാത്രം തിന്ന് ജീവിച്ചു. യെറുശലേം ദേവാലയത്തിൽതാമസിച്ചിരുന്ന ഹന്ന എന്നവിധവ ഉപവാസത്തെ ജീവിതത്തിന്റെ ഒരു ഭാഗമാക്കി ത്തീർത്തിരുന്ന (വി. ലൂ. 2:37)

പരുമല തിരുമേനിയുടെ ജീവിതം മുഴുവനും ഉപവാസത്തിന്റെ ജീവിതമായിരുന്നു. ഭക്ഷണം കുറയ്ക്കുന്നതിന് തിരുമേനി ഒരു വീതിയുള്ള ബെൽററ് വയറിന്മേൽ മുറുക്കി ചുററിയിരുന്നു.

മലബാറിലെ ഒരു വനത്തിൽ നമ്മുടെ ബ. ഐ. സി. പത്രോസച്ചൻ, കുറെ വർഷങ്ങളായി ജീവിക്കുന്നു. അല്പം ഭക്ഷണം കഴിച്ച് ഏകാന്തവാസിയായി അവിടെ കഴിയുന്നു. നമ്മുടെ സഭയിൽ അങ്ങനെ മററാരുമുണ്ടെന്ന് തോന്നുന്നില്ല.

## കൂടുതൽ ഉപവാസവും ദണ്ഡനങ്ങളും സ്വയം സ്വീകരിച്ചിട്ടുള്ളവർ

മററുള്ളവർക്കുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന അർപ്പിച്ചുകൊണ്ട് ദീർഘനാളുകൾ ഉപവസിക്കുന്നവർ നമ്മുടെ സഭയിലുണ്ട്. ചിലർ പെസഹ മുതൽ ഉയിർപ്പ്വരെ ഉപവസിക്കുന്നു. ചിലർ ക്രിസ്തുമസ്സിന്റെയും ദെനഹായുടേയും തലേ ദിവസം ഉപവസിക്കും. നാല്പത് ദിവസവും

ഭക്ഷണം കഴിക്കാതെ, ചില ദിവസങ്ങളിൽ വെള്ളം മാത്രം കഴിച്ച് വലിയനോമ്പ് ആചരിച്ചതായും കേട്ടിട്ടുണ്ട്.

## വിവാഹബന്ധത്തിൽനിന്നുള്ള വർജ്ജനം

ഉപവാസത്തോട് ചേർന്ന് വിവാഹബന്ധത്തിൽനിന്നുള്ള വർജ്ജനവും വേണ്ടിയിരിക്കുന്നു. ''പ്രാർത്ഥനയ്ക്ക് അവസരമുണ്ടാകുവാൻ ഒരു സമയത്തേക്ക് പരസ്പര സമ്മതത്തോടെയല്ലാതെ തമ്മിൽ വേർപെട്ടിരിക്കരുത്. നിങ്ങളുടെ അജിതേന്ദ്രിയത്വം നിമിത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതിരിക്കേണ്ടതിന്, വീണ്ടും ചേർന്നിരിപ്പിൻ'' (1 കൊരി. 7:5) എന്ന് വി. പൗലോസും ''അങ്ങനെതന്നെ ഭർത്താക്കന്മാരേ, നിങ്ങളുടെ പ്രാർത്ഥനയ്ക്ക് മുടക്കം വരാതിരിക്കേണ്ടതിന്, വിവേകത്തോടെ ഭാര്യമാരോടുകൂടെ വസിച്ച്, സ്ത്രീജനം ബലഹീനപാത്രമെന്നും, അവർ ജീവന്റെ കൃപയ്ക്ക് കൂട്ടവകാശികൾ എന്നും ഓർത്ത് അവർക്ക് ബഹുമാനം കൊടുപ്പിൻ''. (1 പത്രോ. 3:7,8) എന്ന് വി. പത്രോസും പറയുന്നു. ദാര്യാവേശു രാജാവ് ഉപവസിച്ചപ്പോൾ വെപ്പാട്ടിമാരെ സ്വീകരിക്കാതിരുന്നതും ഇവിടെ സ്മരണീയമാണ്. (ദാനി. 6: 18).

## ആത്മാവിന്റെ ഉപവാസം

മാനസാന്തരം കൂടാത്ത ഉപവാസം നിഷ്ഫലമാണ്. ''അവർ ഉപവസിക്കുമ്പോൾ, ഞാൻ അവരുടെ നിലവിളി കേൾക്കയില്ല. അവർ ഹോമയാഗവും ഭോജനയാഗവും അർപ്പിക്കുമ്പോൾ, ഞാൻ അവയിൽ പ്രസാദിക്കയില്ല. ഞാൻ അവരെ വാൾകൊണ്ടും ക്ഷാമംകൊണ്ടും മഹാമാരികൊണ്ടും മുടിച്ചുകളയുമെന്ന് അരുളിച്ചെയ്തു'' (യിരെ. 14:11,12) ''ഇതാ നിങ്ങൾ നോമ്പ് നോൽക്കുന്ന ദിവസത്തിൽതന്നെ നിങ്ങളുടെ കാര്യാദികൾ നോക്കുകയും, നിങ്ങളുടെ എല്ലാ വേലക്കാരെയുംകൊണ്ട് അദ്ധ്വാനിപ്പിക്കുകയും ചെയ്യുന്നു. നിങ്ങൾ വിവാഹത്തിനും, കലഹത്തിനും, ക്രൂരമുഷ്ടി കൊണ്ട് അടിക്കേണ്ടതിനും നോമ്പുനോൽക്കുന്നു. നിങ്ങളുടെ പ്രാർത്ഥന ഉയരത്തിൽ കേൾപ്പാൻ തക്കവണ്ണമല്ല നിങ്ങൾ ഇന്ന് നോമ്പ് നോൽക്കുന്നത്...... അന്യായ ബന്ധനങ്ങളെ അഴിക്കുക, നുകത്തിന്റെ അമിക്കയറുകളെഅഴിക്കുക, പീഡിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക, എല്ലാ നുകത്തെയും തകർക്കുക. ഇതല്ലയോ എനിക്ക് ഇഷ്ടമുള്ള ഉപവാസം? വിശപ്പുള്ളവന് നിന്റെ അപ്പം നുറുക്കി കൊടുക്കുന്നതും, അലഞ്ഞുനടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും, നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെത്തന്നെ മറെയ്ക്കാതിരിക്കുന്നതുമല്ലയോ?''

നമ്മുടെ ഭക്ഷണമല്ല, നമ്മുടെ ഹൃദയത്തിൽ നിന്ന് വരുന്ന തിന്മകളാണ് നമ്മെ അശുദ്ധരാക്കുന്നതെന്ന് കർത്താവ് പറയുന്നു. ''വായിൽ നിന്ന് പുറപ്പെടുന്നതോ ഹൃദയത്തിൽനിന്ന് വരുന്നു. അത് മനുഷ്യനെ അശുദ്ധനാക്കുന്നു. എങ്ങനെയെന്നാൽ ദുശ്ചിന്ത, കൊലപാതകം, വ്യഭിചാരം, പരസംഗം, മോഷണം, കള്ളസാക്ഷ്യം, ദൂഷണം എന്നിവ ഹൃദയത്തിൽനിന്ന് പുറപ്പെട്ട് വരുന്നു. മനുഷ്യനെ അശുദ്ധമാക്കുന്നത് ഇതത്രെ''. (വി. മത്താ. 15:18–20) ചുരുക്കിപ്പറഞ്ഞാൽ നാവിന്റെയും, ചിന്തയുടെയും, ഹൃദയത്തിന്റെയും ഉപവാസവും വേണ്ടിയിരിക്കുന്നു. ഭക്ഷണം മനുഷ്യനെ അശുദ്ധമാക്കുന്നില്ലെങ്കിലും, ഉപവാസത്തിൽക്കൂടി വികാരങ്ങളെ നിയന്ത്രിക്കേണ്ടത് ആവശ്യമാണ .

## ഉപവാസംകൂടാതെ ആത്മീയ ശുദ്ധീകരണം സാദ്ധ്യമാണോ?

മിക്കവാറും അസാദ്ധ്യമാണ്. ആത്മാവിന്റെ ഫലത്തെക്കുറിച്ച് പറഞ്ഞിട്ട് വി. പൗലോസ് തുടർന്നു പറയുന്നത് ഇവിടെ ശ്രദ്ധേയമാണ് ''ക്രിസ്തു യേശുവിന്നുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടുകൂടെ ക്രൂശിച്ചിരിക്കുന്നു''. (ഗലാ. 5:24) ആത്മാവിന്റെ ഫലം നമ്മിൽ നിലനിൽക്കുന്നതിന് ജഡത്തെ കുരിശിക്കണമെന്നാണ് ഇതിന്റെ സൂചന. മറെറാരവസരത്തിലും വി. പൗലോസ് ആത്മസംയമനത്തെക്കുറിച്ച് പറയുന്നുണ്ട്. ''മററുള്ളവരോട് പ്രസംഗിച്ചശേഷം ഞാൻതന്നെ, കൊള്ളരുതാത്തവനായ് പോകാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുകയത്രേ ചെയ്യുന്നത്'' (1 കൊരി. 9:27).

ശാരീരിക ദണ്ഡനത്തിന്റെ ആവശ്യകതയെക്കുറിച്ച് കർത്താവ് പറയുന്നതും ശ്രദ്ധിക്കാം. ''എന്നാൽ വലങ്കണ്ണ് നിനക്ക് ഇടർച്ച വരുത്തുന്നെങ്കിൽ അതിനെ ചൂന്നെടുത്ത് എറിഞ്ഞ് കളക. നിന്റെ ശരീരം മുഴുവനും നരകത്തിൽ വീഴുന്നതിനെക്കാൾ, നിന്റെ അവയവങ്ങളിൽ ഒന്ന് നശിക്കുന്നത് നിനക്ക് പ്രയോജനമത്രേ. വലങ്കൈ നിനക്ക് ഇടർച്ച വരുത്തുന്നെങ്കിൽ അതിനെ വെട്ടി എറിഞ്ഞുകളക. നിന്റെ ശരീരം മുഴുവനും നരകത്തിൽ പോകുന്നതിനേക്കാൾ, അവയവങ്ങളിൽ ഒന്ന് നശിക്കുന്നത് നിനക്ക് പ്രയോജനമത്രേ''. (വി. മത്താ. 5:29–30) പലരും ജഡോല്ലാസം ത്യജിക്കാതെ, ആത്മീയസന്തോഷം കരസ്ഥമാക്കാൻ ശ്രമിക്കുന്നു. വളരെ അപൂർവ്വമായിട്ടേ അത് സാദ്ധ്യമാകൂ എന്ന സത്യം അവർ മനസിലാക്കുന്നില്ല. മറെറാരു സന്ദർഭത്തിൽ ദൈനംദിനം കുരിശ് വഹിക്കുന്നതിനെക്കുറിച്ച് പറയുന്നിടത്തും ശാരീരിക ദണ്ഡനത്തിന്റെ ആവശ്യകത കർത്താവ് ഊന്നിപ്പറയുന്നതായി മനസ്സിലാക്കേണ്ടിയിരിക്കുന്നു. കർത്താവ് ഇപ്രകാരം പറയുന്നു ''എന്നെ അനുഗമിപ്പാൻ ഒരുവൻ ഇച്ഛരിച്ചാൽ, അവൻ തന്നെത്താൻ നിഷേധിച്ച്, നാൾതോറും തന്റെ കുരിശെടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ'' (വി. ലൂക്കാ. 9:23) ആത്മശരീര മനസുകൾ തമ്മിൽ ഉററബന്ധമാണുള്ളത്.

പ്രഭാഷണവേദി

# എമ്മാവൂസിലേക്കുള്ള വഴിയിലെ കർത്താവിന്റെ ഗീതോപദേശം

എം. അയ്പ്, പുതുപ്പള്ളി

''അയ്യോ ബുദ്ധിഹീനരേ, പ്രവാചകന്മാർ പറഞ്ഞിരിക്കുന്നത് എല്ലാം വിശ്വസിക്കാത്ത മന്ദബുദ്ധികളേ, ക്രിസ്തു ഇങ്ങനെ കഷ്ടം അനുഭവിച്ചിട്ട് തന്റെ മഹത്വത്തിൽ കടക്കേണ്ടതല്ലയോ എന്നു പറഞ്ഞു'' (വി. ലൂക്കോ. 24:25)

പെസഹായ്ക്ക് സംബന്ധിക്കുവാൻ യറുശലേമിലേക്കു വന്ന രണ്ടു ശിഷ്യന്മാർ വാടിയ മുഖത്തോടെ ഉയർപ്പുഞായറാഴ്ച സന്ധ്യയ്ക്കു മുമ്പായി തങ്ങളുടെ ഭവനത്തിലേക്കു തിരിച്ചുപോകുകയാണ്. വഴിയിൽവെച്ച് ഒരു അപരിചിതൻ എന്ന നിലയിൽ കർത്താവ് അവരോടു ചേർന്നു നടന്നു. 'ഞങ്ങളോ അവൻ ഇസ്രായേലിനെ വീണ്ടെടുപ്പാൻ ഉള്ളവൻ എന്ന് ആശിച്ചിരുന്നു' എന്ന് ക്രൂശിക്കപ്പെട്ടവനായ കർത്താവിനെക്കുറിച്ച് നിരാശയോടെ അവർ പ്രതിവചിച്ചപ്പോൾ കർത്താവ് കല്പിച്ച വാക്കുകളാണ് മേലുദ്ധരിച്ചവ. കർത്താവ് അവർക്ക് പ്രത്യാശയുടെ സന്ദേശം നൽകുകയാണ്. ജീവിതം അവർ കണ്ടതിനപ്പുറത്താണ് എന്ന് തന്നെക്കുറിച്ചുള്ള പ്രവചനങ്ങൾ വിശദമാക്കിക്കൊണ്ട് കർത്താവ് സമർത്ഥിക്കുകയാണ്. 'നിങ്ങൾ ജീവിതത്തിന്റെ ഒരുവശം മാത്രമെ കണ്ടിട്ടുള്ളു. നിങ്ങൾ കണ്ടതിനപ്പുറത്ത് ജീവിതത്തിന് ഒരു മറുവശമുണ്ട്. അതാണ് അവർക്ക് മറഞ്ഞിരുന്നത്. മരണം ജീവന്റെ തുടക്കം: കഷ്ടത മഹത്വത്തിന്റെ ആരംഭം. മഹാ

## ഉപവാസത്തിന്റെ പിന്നിലുണ്ടായിരിക്കേണ്ടതായ പ്രേരകശക്തി

ദൈവത്തോടുള്ള ആഴമായ നന്ദികൊണ്ട് നിറഞ്ഞ് തന്റെ മഹത്വത്തിനായി പൂർണ്ണമായി ശുദ്ധീകരിക്കപ്പെടണമെന്ന ആഗ്രഹത്തോടെയാണ് ഉപവസിക്കേണ്ടത്. ''യഹോവ എനിക്ക് ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവന് എന്ത് പകരം കൊടുക്കും?'' (സങ്കീ: 16:12) എന്ന് സങ്കീർത്തനക്കാരൻ പറയുന്നതും' 'അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവർത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ'' (വി. മത്താ. 5:16) എന്ന് കർത്താവ് പറഞ്ഞതും ഇവിടെ സ്മരണീയമാണ്.

നേരമറിച്ച് നമ്മിൽപാപമുള്ളപ്പോൾ കർത്താവിന് അപമാനം വരുന്നു. അപ്പോൾ നാം കർത്താവിനെ കുരിശിക്കയും ചെയ്യുന്നു''. നിങ്ങൾ നിമിത്തം ദൈവത്തിന്റെ നാമം ജാതികളുടെ ഇടയിൽ ദുഷിപ്പിക്കപ്പെടുന്നു''. (റോമ. 2:24) എന്നും ''തങ്ങൾക്കുതന്നെ ദൈവപുത്രനെ വീണ്ടും കുരിശിക്കുന്നവരും അവന് ലോകാപവാദം വരുത്തുന്നവരുമാകകൊണ്ട്' (എബ്രാ. 6:6) എന്നും വി. പൗലോസ് പറയുന്നുണ്ടല്ലോ. അതിനാൽ ഏതൊരു ത്യാഗം സഹിച്ചും ശുദ്ധീകരണം പ്രാപിച്ച്, പരമാവധി കർത്താവിനെ നാം മഹത്വപ്പെടുത്തേണ്ടിയിരിക്കുന്നു. മനോഭാവത്തോടെ നാം ഉപവസിക്കുകയും ആത്മസംയമനം പാലിക്കുകയും ചെയ്യേണ്ടതാണ്. ഈ മനോഭാവത്തോടെ അനേകർ ഉപവാസത്തിലേക്കും സന്യാസ ജീവിതത്തിലേക്കും വരേണ്ടത് സഭയുടെ നവോത്ഥാനത്തിന് ഏറ്റവും ആവശ്യമായ ഒരു ഘടകമാണ്. ★

കവി ജി. ശങ്കരക്കുറുപ്പ് പാടിയ ഒരു പദ്യശകലമുണ്ട്. ''മണ്ണിൽ വീണടിയുന്ന ബീജവും ബോധം വീണാൽ/വിണ്ണിലെ വെളിച്ചത്തെ തപ്പുവാനാരംഭിക്കും.'' ഇതാണ് മനുഷ്യജീവന്റെ പൊരുൾ. മനുഷ്യജീവിതം കഷ്ടതയും മഹത്വവും, ഊടും പാവും പോലെ നെയ്ത് ഇണക്കി ചേർത്തിരിക്കുന്നതാണെന്ന് കർത്താവ് വ്യക്തമാക്കുകയാണ്. കർത്താവ് തന്നെ അന്വേഷിച്ചുവന്ന യവനന്മാർക്ക് വെളിപ്പെടുത്തികൊടുത്തതും അതുതന്നെയാണ്. ''കോതമ്പുമണി നിലത്തുവീണു ചാകുന്നില്ലാ എങ്കിൽ അത് തനിയെ ഇരിക്കും. ചത്തു എങ്കിലോ വളരെ വിളവുണ്ടാകും''. ഇത് ആദിയിൽ മനുഷ്യസൃഷ്ടിയിൽ അടങ്ങിയിരുന്ന നിത്യമായ പ്ലാനിന്റെ ഭാഗമായിരുന്നു. സൃഷ്ടിയുടെ ഉദ്ദേശംതന്നെ ഇതായിരുന്നു. ഇത് മനുഷ്യന്റെ വീഴ്ചയ്ക്കുശേഷം രൂപം പ്രാപിച്ചതല്ല. സൃഷ്ടികർത്താവിന്റെ നിർണ്ണയത്തിൽ പെട്ടിരുന്നതും മനുഷ്യജീവിതത്തിൽ നെയ്ത് ഇണക്കിചേർത്തിരുന്നതുമാണ്. വി. പൗലൂസ് ഇതേപ്പറ്റി സൂചിപ്പിക്കുന്നത് ഇപ്രകാരമാണ്. ''നമ്മിൽ വെളിപ്പെടാനുള്ള തേജസ് വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടതകൾ സാരമില്ലാ എന്നു ഞാൻ എണ്ണുന്നു. സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപാടിനായി ആകാംക്ഷയോടെ കാത്തിരിക്കുന്നു.'' ഉഷസിനുവേണ്ടി കാത്തിരിക്കുന്ന ജീവജാലങ്ങളുടെ പ്രത്യാശയാണ് ക്രിസ്ത്യാനിയെ ഭരിക്കുന്നത്. പുതിയ ആകാശത്തിനും പുതിയ ഭൂമിക്കും വേണ്ടിയുള്ള കാത്തിരിപ്പുതന്നെ. ഈ പരിണാമപ്രക്രിയയാണ് ഇന്ന് പ്രപഞ്ചത്തിൽ നടക്കുന്നത്. **Shakespeare** എഴുതി: **"Adversity is like an ugly toad which yet wears a jewel on its head"** കഷ്ടത ഒരു വിരൂപിയായ സർപ്പമാണ്. എങ്കിലും അതിന്റെ ശിരസിൽ ഒരു മാണിക്കക്കല്ല് ഉണ്ട്.'' ഈ അമൂല്യ സത്യങ്ങളെ കർത്താവ് തെളിയിക്കുമ്പോൾ അവരുടെ ഹൃദയം അവരുടെ ഉള്ളിൽ കത്തിക്കൊണ്ടിരുന്നു എന്ന് അവർ ഷിന്നീട് തമ്മിൽ പറയുന്നുണ്ട്. സൂര്യനെതിരെ ഉയർന്നു പൊങ്ങുന്ന താമരകൂമ്പിലെ ദളങ്ങൾ ഓരോന്നായി വിടരുന്നതുപോലെ അവരുടെ ഹൃദയത്തിൽ പുതിയ ജീവിതസത്യങ്ങൾ വിടർന്നുവന്നുകൊണ്ടിരുന്നു. ജീവിതം അന്ധകാരമയമായി തോന്നിയിരുന്നവർക്ക് കർത്താവ് പ്രകാശം പകർന്നുകൊടുത്തു. ഏതോ ഒരു നോവലിൽ ഒരു കഥാപാത്രം തന്റെ പ്രാണപ്രേയസിയോട് പറയുന്നുണ്ട്. **"I never knew what life meant until I saw it in your eyes"**. ജീവിതം അർത്ഥപൂർണ്ണമാക്കുന്നത് നാം യേശുവിനെ അഭിമുഖീകരിക്കുമ്പോഴാണ്.

എന്നാൽ കർത്താവ് പ്രവർത്തിക്കുന്നത് നമ്മുടെ തീഷ്ണതയെ കണ്ടിട്ടാണ്. 'അവർ പോകുന്ന ഗ്രാമത്തോടടുത്തപ്പോൾ അവൻ മുമ്പോട്ടു പോകുന്ന ഭാവം കാണിച്ചു. അവരോ ഞങ്ങളോടുകൂടെ പാർക്കുക. നേരം വൈകി അസ്തമിപ്പാറായല്ലോ എന്നു പറഞ്ഞ് അവനെ നിർബന്ധിച്ചു.' ഈ രണ്ടു ശിഷ്യന്മാരിൽ ഒരാൾ ക്ലെയോപ്പാവ് ആയിരുന്നു. അപരൻ അദ്ദേഹത്തിന്റെ മകൻ ശിമോൻ ആയിരുന്നു എന്ന് വേദവ്യാഖ്യാതാക്കൾ കരുതുന്നു. യുസേബിയോസ് എന്ന സഭാചരിത്രകാരൻ, കർത്താവിന്റെ സഹോദരനായ യാക്കോബ് കൊല്ലപ്പെട്ടപ്പോൾ 'ക്ലെയോപ്പാവിന്റെ മകനായ ശിമോൻ' യറുശലേമിലെ രണ്ടാമത്തെ എപ്പിസ്‌കോപ്പാ ആയി വാഴിക്കപ്പെട്ടു എന്ന് രേഖപ്പെടുത്തിയിരിക്കുന്നത് ഈ ശിമോനെപ്പറ്റിയാണെന്ന് വ്യാഖ്യാതാക്കൾ അനുമാനിക്കുന്നു. ഏതായാലും ഇവർ രണ്ടുപേരും അവരുടെ ഭവനത്തിലേക്കു കർത്താവിനെ ക്ഷണിച്ചു. കാട്ടത്തിയിൽ ഇരുന്ന് കർത്താവിനെ ഒരുനോക്കു കാണുവാൻ കാംക്ഷിച്ച സഖായിയുടെ വീട്ടിലേക്ക് സ്വയമേവ കടന്നുചെന്ന് ആ വീട്ടിന് രക്ഷ നൽകിയ കർത്താവ് അവരുടെ ഹൃദയവാഞ്ഛ അറിഞ്ഞ് കടന്നുചെന്ന് അവരോടുകൂടി ഭക്ഷണമേശയിൽ അതിഥിയായി അപ്പം വാഴ്ത്തി നുറുക്കി കൊടുത്തു. 'ഉടനെ അവരുടെ കണ്ണു തുറന്നു. അവർ അവനെ അറിഞ്ഞു.' കർത്താവിനെ അവർ, അഞ്ചപ്പംകൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ചപ്പോൾ അവിടെ സന്നിഹിതരായി അറിഞ്ഞിരുന്നിരിക്കാം. ആ കൈകൾ അവരുടെ ഭക്ഷണമേശയിലും അവർ കണ്ട് തിരിച്ചറിഞ്ഞു. എല്ലാ സാധാരണ ഭക്ഷണമേശയിലും അവൻ അദൃശനായ അതിഥി ആണ് ക്രിസ്ത്യാനിക്ക്, എല്ലായിടത്തും എല്ലായ്പോഴും ക്രിസ്തുവിനെക്കൊണ്ട് നിറഞ്ഞ ഒരു ലോകത്തിൽ മാത്രമേ ജീവിക്കാനാവൂ. അവന് ലൗകീകം എന്നും ആത്മീകം എന്നും രണ്ടില്ല. രണ്ടും ഒന്നായി കാണണം. ലൗകീകത്തിൽകൂടി ആത്മീകം വെളിപ്പെടുത്തണം. ആത്മീകത്തിൽകൂടെ ലൗകീകത്തെ കാണുകയും വേണം. ഓരോ സാധാരണ സംഭവത്തിലൂടെയും ദൈവനടത്തിപ്പു കാണണം. സുഖത്തിലും ദു:ഖത്തിലും ആ നടത്തിപ്പു കാണണം. **Wordsworth** എന്ന ആംഗ്ലേയ കവിയുടെ ഒരു പദ്യശകലം ഉണ്ട്. **"All things apparelled in celestial light"**. 'എല്ലാം സ്വർഗ്ഗീയപ്രഭയാൽ ആവൃതമായി കാണണം,''. മുപ്പതു വർഷം നസ്രേത്തിലെ പണിശാലയിൽ കർത്താവ് കഠിനാദ്ധ്വാനം ചെയ്ത് സ്വയം ലോകരക്ഷിതാവായി വെളിപ്പെടുത്തുകയാണ്. മീനിനെ പിടിച്ചവരെ മനുഷ്യരെ പിടിക്കുന്നവരാക്കുകയാണ്. തിബേര്യാസ് കടൽക്കരയിൽ കർത്താവ് നിരാശയോടെ പഴയ ജോലിയിലേക്ക് തിരിച്ചുപോയ പത്രോസിനെയും കൂട്ടുശിഷ്യന്മാരെയും ശുശ്രൂഷിക്കുകയും അനുഗ്രഹിക്കുകയും ചെയ്ത് അവരെ യഥാസ്ഥാനപ്പെടുത്തി. ഉയിർപ്പിനുശേഷം 40 ദിവസം കർത്താവ് ഇതിനുവേണ്ടിയാണ് ശ്രമിച്ചത്. ആ സമയത്ത് അവൻ സ്വർഗ്ഗത്തിലായിരുന്നു. എന്നാൽ ഭൂമിയിൽ ശിഷ്യന്മാരോടുകൂടെയും ആയിരുന്നു. നമ്മുടെ ദൈനംദിന ജീവിതത്തിൽ ഇന്നും അവൻ നമ്മോടുകൂടി ഉണ്ട്. സുഖത്തിലും ദു:ഖത്തിലും തന്നെ.

—o—

# 20–ാം ചരമവാർഷികം



**Mrs. MOLLY JOHN**

ജനനം 9–11–1948

മരണം 21–6–1973

John I. Thekkekara
Georgean West
Bombay–64

Mrs. & Mr. K. O. Ukkuru
Retd. Asst. Engineer
[K. S. E. B.]
Kothoor House,
South Bazar
Kunnamkulam.

**അൾത്താരവിചാരം (i)**

# വിശുദ്ധ കുർബാനയിലെ സമാപന സന്ദേശങ്ങൾ

## "സമാധാനത്തോടെ പോകുവിൻ"

വിശുദ്ധ കുർബാനയുടെ അന്ത്യത്തിൽ പട്ടക്കാരൻ ജനത്തിനു നൽകുന്ന ആശീർവാദം വളരെയധികം ചിന്തനീയവും ഹൃദയസ്പൃക്കുമാണ്.

'വൽസല സഹോദരങ്ങളേ, കർത്താവിൻെറ പാപപരിഹാരം നൽകുന്ന ബലിപീഠത്തിൽനിന്നു നിങ്ങൾ പ്രാപിച്ചിരിക്കുന്ന യാത്രാഭക്ഷണത്തോടും അനുഗ്രഹങ്ങളോടുംകൂടെ പരിശുദ്ധവും മഹനീയവുമായ വി. ത്രിത്വത്തിൻെറ കൃപയ്ക്കും കരുണയ്ക്കും നിങ്ങളെ ഞങ്ങൾ ഭരമേല്പിച്ചിരിക്കുന്ന ഈ സമയത്ത് നിങ്ങൾ സമാധാനത്തോടെ പോകുവിൻ. +

'ദൂരസ്ഥരും സമീപസ്ഥരും ജീവനുള്ളവരും മരിച്ചുപോയവരും കർത്താവിൻെറ വിജയസ്ലീബായാൽ+ രക്ഷിക്കപ്പെട്ടവരും പരിശുദ്ധമാമോദീസായുടെ റൂശ്മായാൽ മുദ്രയിടപ്പെട്ടവരുമേ ഈ ത്രിത്വം നിങ്ങളുടെ കടങ്ങൾക്കു പരിഹാരം നൽകും. നിങ്ങളുടെ തെററുകൾ ക്ഷമിക്കും. നിങ്ങളുടെ മരിച്ചുപോയവരുടെ ആത്മാക്കൾക്കു ആശ്വാസം നൽകുകയും ചെയ്യും.

'ബലഹീനനും പാപിയുമായ ദാസനാകുന്ന ഞാൻ നിങ്ങളുടെ പ്രാർത്ഥനകളാൽ കരുണയും സഹായവും പ്രാപിക്കുവാൻ ഇടയാകട്ടെ.

'നിങ്ങൾ സന്തോഷിച്ചു ആനന്ദിച്ചുകൊണ്ടു സമാധാനത്തോടെ പൊകുവിൻ. +

'എന്നും എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്‌വിൻ.'

പട്ടക്കാരൻ വലത്തുകൈ ത്രോണോസിൽ വച്ചുകൊണ്ട് ശക്തിപ്രാപിച്ചശേഷം ജനത്തിൻെറ നേരേ തിരിഞ്ഞു മൂന്നു കുരിശടയാളങ്ങൾ വരച്ചുകൊണ്ടാണ് ഈ ആശീർവാദം നൽകുന്നത്. ആരാധകസമൂഹത്തിനു ചെറിയ ഒരു ഉപദേശവും ഇതിൽകൂടി നൽകുന്നു. അനുഗ്രഹം, മുദ്രയിടീൽ, അയയ്ക്കൽ എന്നീ മൂന്നു സംഗതികൾ ഇതിൽ അടങ്ങിയിരിക്കുന്നു. വി. ത്രിത്വത്തിൽ ഭരമേല്പിച്ചിട്ടാണ് പട്ടക്കാരൻ ജനത്തെ അയയ്ക്കുന്നത്.

എന്തെല്ലാമാണ് വി. കുർബാനവഴിയായി പ്രാപിക്കുന്നത്?

**a)** വഴിയാഹാരം. നാം ജീവിതയാത്രയിലാണ്. സ്വർഗ്ഗീയ കനാനിലേക്കുള്ള തീർത്ഥാടനത്തിനിടയിലാണ്. ഇസ്രായേല്യർ കനാനിലേക്കുള്ള യാത്രയിൽ മന്നാ തിന്നു ശക്തിപ്രാപിച്ചതുപോലെ ഈ യാത്രയ്ക്കാവശ്യമായ 'വഴിയാഹാരം' (യാത്രാഭക്ഷണം) വി. കുർബ്ബാനവഴിയായി നമുക്കു ലഭിക്കുന്നു. നമുക്കാവശ്യമായ താങ്ങും ബലവും ശക്തിയും നൽകുന്നത് ഈ ആഹാരമാണ്. ഈ ശക്തിയിൽ നാം യാത്ര തുടരണം, ലക്ഷ്യത്തിലെത്തണം.

**b)** അനുഗ്രഹങ്ങൾ. ആവശ്യമായ ആഹാരം കൂടാതെ ധാരാളമായ അനുഗ്രഹങ്ങളും വി. കുർബാനവഴിയായി നമുക്കു ലഭിക്കുന്നുണ്ട്. നാം വന്നതുപോലെയല്ല മടങ്ങുന്നത്. ദൈവത്തിൻെറ അളവററ കരുണയും കൃപയും മൂലം ദൈവികമായ വാഴ്‌വുകൾ നമുക്കു ലഭിച്ചിരിക്കുന്നു. ജീവിതത്തിൽ നേരിടുന്ന എല്ലാവിധ പരീക്ഷകളെയും പരിശോധനകളെയും ജയിക്കുന്നതിനാവശ്യമായ ശക്തി നമുക്കു ലഭിച്ചിരിക്കുന്നു.

അതുപോലെ വി. ത്രിത്വത്തിൻെറ കൃപയിലും കരുണയിലും നാം ശരണപ്പെടണം. അത് നമ്മുടെ കടങ്ങൾക്കു പരിഹാരവും (remission of debts) തെററുകൾക്കു ക്ഷമയും (pardon of shortcomings) മരിച്ചുപോയവരുടെ ആത്മാക്കൾക്കു ആശ്വാസവും (rest to departed ones) നൽകും. ആ വിശ്വാസത്തോടും ഉറപ്പോടും സംതൃപ്തിയോടും കൂടി വേണം ദൈവാലയത്തിൽനിന്നും നാം മടങ്ങുവാൻ.

ഡോ. പുന്നൂസ് യു. പാനൂർ
കോയമ്പത്തൂർ

എന്താകുന്നു നമ്മുടെ കടങ്ങൾ? ചെയ്യരുതാത്ത കാര്യങ്ങൾ ചെയ്യുന്നതും ചെയ്യേണ്ടവ ചെയ്യാതിരിക്കുന്നതുമാകുന്നു കടങ്ങൾ.

### പട്ടാക്കരൻെറ അപേക്ഷ

വി. കുർബാനവഴിയായി നാം എന്തൊക്കെ പ്രാപിച്ചിരിക്കുന്നു എന്നും വി. ത്രിത്വം നൽകുന്ന അനുഗ്രഹങ്ങൾ എന്തൊക്കെയാണെന്നും അനുസ്മരിപ്പിച്ചശേഷം പട്ടക്കാരൻ തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ജനത്തോടപേക്ഷിക്കുന്നു. 'ബലഹീനനും പാപിയുമായ ദാസനായ ഞാൻ' എന്ന സ്വവിശേഷണം ഏതൊരു ഹൃദയത്തെയും സ്പർശിക്കുന്നതാണ്. പട്ടക്കാരൻെറ എളിമയും താഴ്മയും സ്വയമായി ദൈവസന്നിധിയിലുള്ള സമർപ്പണവുമാണ് ഇതിൽകൂടി നാം ദർശിക്കുന്നത്.

ആകെ നാലു പ്രാവശ്യം പട്ടക്കാരൻ തനിക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനായി ജനത്തോട് അപേക്ഷിക്കുന്നതായി കാണുന്നു. തൂയോബോ അഥവാ ഒരുക്കശുശ്രൂഷയ്ക്കായി പ്രവേശിക്കുമ്പോൾ മദ്ബഹായുടെ നടയിൽ കയറി പടിഞ്ഞാറോട്ടു തിരിഞ്ഞ് കൈമലർത്തിപ്പിടിച്ചുകൊണ്ട് 'ജീവനുള്ള പരിശുദ്ധ ബലി സഭയ്ക്കു മുഴുവനുംവേണ്ടി അണക്കുവാൻ ഞാൻ യോഗ്യനായിത്തീരേണ്ടതിന് എനിക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കണമേ' എന്നും, വിശ്വാസപ്രമാണം ചൊല്ലുമ്പോൾ 'സഹോദരന്മാരെ, ഗുരുക്കന്മാരേ! എന്റെ കുർബാന അംഗീകരിക്കപ്പെടുവാൻ നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കണമേ' എന്നും കുക്കിലിയോനുകൾക്കുശേഷം പട്ടക്കാരൻ വി. കുർബാന അനുഭവിക്കുന്നതിനു മുമ്പായി 'സഹോദരങ്ങളെ വൽസരരേ! എനിക്കുവേണ്ടി പ്രാർത്ഥിക്കുവീൻ' എന്നും പട്ടക്കാരൻ അപേക്ഷിക്കുന്നു.

## സമാധാനത്തോടെ പോകുവീൻ

ഇതാകുന്നു വി. കുർബാനയിലെ അവസാനത്തെ ആശംസ (കല്പന). നാം വി. കുർബാന വഴിയായി സത്യപ്രകാശം കാണുകയും സ്വർഗീയ ആത്മാവിനെ സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. ജീവന്റെ അപ്പമാകുന്ന ക്രിസ്തുവിനെ കൈക്കൊണ്ടവരായ നാം ആത്മചൈതന്യം നിറഞ്ഞവരായി, ശക്തി പ്രാപിച്ചവരായി ലോകത്തിനു ജീവൻ പകർന്നുകൊടുക്കുവാൻ തക്കവണ്ണം ലോകത്തിലേക്കു ഇറങ്ങിച്ചെല്ലണം.

വി. കുർബാനയിൽ സമാധാനത്തിനു വലിയ സ്ഥാനമുണ്ട്. വി. കുർബാന സ്നേഹത്തിന്റെയും സമാധാനത്തിന്റെയും നിരപ്പിന്റെയും ശുശ്രൂഷയാകുന്നു. സമാധാനചുംബനത്തോടെയാണ് വി. കുർബാനയുടെ രണ്ടാം ഭാഗം **(The Holy Qurbana of the Faithful)** ആരംഭിക്കുന്നത്. നിഷ്കപടമായ സ്നേഹത്തിന്റെയും വിശുദ്ധിയുടെയും യഥാർത്ഥ പ്രകടമാകുന്നു സമാധാനചുംബനം (Kiss of peace).

വി. കുർബാനയുടെ വിവിധ ഘട്ടങ്ങളിൽ 'നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ' എന്നു പട്ടക്കാരൻ ആശംസിക്കുന്നുണ്ട്. ആകെ ഏഴു പ്രാവശ്യം ഈ ആശംസകൾ നൽകുന്നു. (വി. ഏവൻഗേലി വായനയ്ക്കുശേഷം 'സംപ്രീതിയുണ്ടായിരിക്കട്ടെ' എന്ന ആശംസ ഉൾപ്പെടെ) നമ്മുടെ കർത്താവിന്റെ 'നിങ്ങൾക്കു സമാധാനം' (യോഹ. 19: 21, 16) എന്ന അഭിസംബോധനയാണു ഇതു ഓർപ്പിക്കുന്നത്. ദൈവികമായ സമാധാനമാണു വി. കുർബാനയിൽകൂടി നമുക്കു ലഭിക്കുന്നത്. ആ സമാധാനം നിലനിർത്തുകയും മററുള്ളവർക്ക് പകർന്നുകൊടുക്കുകയും ചെയ്യേണ്ടതാണ്.

സമാധാനം ഒരു വ്യക്തിയുടെ മാത്രം അനുഭവമല്ല. സമൂഹത്തിന്റെയും രാഷ്ട്രത്തിന്റെയും അനുഭവമാണ്. സമാധാനമാണ് നമുക്കിന്നാവശ്യം. 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും' (മത്താ. 5: 9). നമ്മിൽ തന്നെ സമാധാനം ഉണ്ടായിരിക്കുക, മററുള്ളവർക്കും സമാധാനം ലഭിക്കുന്നതിനു സഹായിക്കുക എന്നതായിരിക്കട്ടെ നമ്മുടെ ലക്ഷ്യം.

ക്രിസ്തുവാകുന്നു നമ്മുടെ സമാധാനം. ദൈവവും മനുഷ്യനും, മനുഷ്യർ തമ്മിലും ഉണ്ടായിരുന്ന അകൽച്ച മാററി തന്നിൽകൂടി നിരപ്പിക്കുക എന്ന മഹൽകൃത്യമാണ് താൻ നിർവഹിച്ചത് (എഫെ. 2: 4–9). സമാധാനത്തിന്റെ സുവിശേഷമാണു താൻ പ്രസംഗിച്ചത്.

സമാധാനമാകുന്ന ക്രിസ്തുവിനെയാണു വി. കുർബാനയിൽകൂടി നാം അനുഭവിക്കയും കൈക്കൊള്ളുകയും ചെയ്തിരിക്കുന്നത്. ഇപ്പോൾ നാം സ്നേഹത്താൽ നിറഞ്ഞവരാണ്. ദൈവികമായ സന്തോഷവും സമാധാനവുമാണു നമ്മിൽ മുററിനിൽക്കുന്നത്.

സമാധാനം പരിശുദ്ധാത്മാവിന്റെ ഫലമാകുന്നു. ആത്മാവിന്റെ ഫലമോ; സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം ഇവയെല്ലാം പരസ്പര ബന്ധിതമാണ്.

വി. കുർബാനയിൽ സംബന്ധിക്കയും കർത്താവിന്റെ ശരീരരക്തങ്ങൾ അനുഭവിക്കയും ചെയ്യുന്നതുവഴി നമുക്കു സമൂലമായ മാററം ഉണ്ടാകേണ്ടതാണ്. ആദ്യന്ത്യം അനുഭവിച്ച സ്നേഹത്തിലും സമാധാനത്തിലും സന്തോഷത്തിലുംവേണം നാം മടങ്ങുവാൻ. ഇതുമൂലം നമ്മിൽതന്നെയും, കുടുംബങ്ങളിലും, സമൂഹത്തിലും, സമാധാനം ഉണ്ടാക്കുവാൻ നാം പ്രാപ്തരാകണം. അതിനാൽ 'സമാധാനത്തോടെ പോകുവീൻ' എന്ന പട്ടക്കാരന്റെ ആശംസ പൂർണ്ണമായും നമുക്കു നിറവേറാം.

—o—

# അർക്കദ്യാക്കോൻ– പാശ്ചാത്യ പൗരസ്ത്യ രാജ്യങ്ങളിൽ

(i)

എം. കുര്യൻ തോമസ്

ആദിമ നൂററാണ്ടുകൾ മുതൽ സഭയിലുണ്ടായിരുന്ന ഒരു സുപ്രധാന വൈദികസ്ഥാനമാണ് അർക്കദ്യാക്കോൻ അഥവാ ആർച്ച് ഡീക്കൺ. എന്നാൽ ഇന്ന് മിക്കവാറും എല്ലാ സഭകളിൽനിന്നും അപ്രത്യക്ഷമായ ഈ സ്ഥാനത്തെപ്പററിയുള്ള സമഗ്രമായ ഒരു പഠനം നടന്നിട്ടുണ്ടോ എന്നുപോലും സംശയമാണ്.

റീശ്–ശെമ്മാശ് എന്ന് സുറിയാനിയിൽ പറയുന്ന ഈ സ്ഥാനിയെപ്പററി ആദ്യം പ്രതിപാദിക്കുന്നത് നാലാം നൂററാണ്ടിൽ ജീവിച്ചിരുന്ന മിലിവ്സിലെ വി. ഒപ്പ്റേററിയുസ് ആണ്. എന്നാൽ എപ്പിസ്കോപ്പാമാരുടെ കൂദാശാപരവും ഭരണപരവുമായ കാര്യങ്ങളിലെ പ്രധാന സഹായി എന്ന നിലയിൽ ഈ സ്ഥാനം മൂന്നാം നൂററാണ്ടു മുതലെങ്കിലും സഭയിൽ നിലനിന്നിരുന്നതായി തെളിവുണ്ട്. ഒരുകാലത്ത് അത്യധികം പ്രാധാന്യവും വിപുലമായ അധികാരങ്ങളും ഉണ്ടായിരുന്ന അർക്കദ്യക്കോൻ ഇന്ന് ഏതെങ്കിലും സഭയിൽ നാമമാത്രമായെങ്കിലും നിലനിൽക്കുന്നുണ്ടോ എന്നു സംശയമാണ്.

## 1) അർക്കദ്യാക്കോൻ–റോമൻ പാരമ്പര്യത്തിൽ

എപ്പിസ്കോപ്പാമാരുടെ കൂദാശപരവും ഭരണപരവുമായ കാര്യങ്ങളിലെ സഹായി എന്ന നിലയിലാണ് റോമൻ സഭയിൽ അർക്കദ്യാക്കോൻ കാണപ്പെടുന്നത്. ശെമ്മാശൻമാരിൽ ഒരാളെയാണ് ഈ സ്ഥാനത്തേക്ക് നിയമിക്കുക. എന്നാൽ ഇത് ഏററവും സീനിയർ ശെമ്മാശനായിരിക്കണമെന്ന് നിർബന്ധം ഉണ്ടായിരുന്നില്ല. അഞ്ചാം നൂററാണ്ടോടെ എപ്പിസ്കോപ്പൻമാർ കഴിഞ്ഞാൽ ഇടവകകളിലെ ഏററവും ഉയർന്ന സ്ഥാനിയായി അർക്കദ്യക്കോൻമാർ വളർന്നു മിക്കവാറും എപ്പിസ്കോപ്പാമാരുടെ പിൻഗാമികളായി അവരുടെ അർക്കദ്യക്കോൻമാർ തിരഞ്ഞെടുക്കപ്പെടുക എന്ന പതിവും സഭയിൽ നടപ്പിലായി.

എപ്പിസ്കോപ്പാമാരുടെ സഹായി എന്നതു കൂടാതെ സുന്നഹദോസുകളുടെ നടത്തിപ്പിലും ഇവർക്ക് സുപ്രധാനമായ പങ്കുണ്ടായിരുന്നു. എപ്പിസ്കോപ്പായുടെ മരണശേഷം പിൻഗാമി അധികാരത്തിൽ വരുന്നതുവരെയുള്ള കാലഘട്ടത്തിൽ ഇടവകയെ ഭരിച്ചിരുന്നത് അർക്കദ്യക്കോൻമാരായിരുന്നു. ഒൻപതാം നൂററാണ്ടോടെ ഇടവകയുടെ വിസ്തൃതി അനുസരിച്ച് ഒന്നിലധികം അർക്കദ്യക്കോൻമാരെ നിയമിക്കുന്ന പതിവും സഭയിൽ നിലവിൽ വന്നു. ഇടവകകളെ പല ഭാഗങ്ങളായി തിരിച്ച് അർക്കദ്യക്കോൻമാരെ നിയമിക്കുന്ന ഈ പതിവ് ആദ്യം ഫ്രാൻസിലാണ് നിലവിൽ വന്നത്.

പാശ്ചാത്യ സഭയിൽ അർക്കദ്യക്കോൻമാരുടെ സ്വാധീനം വർദ്ധിച്ച് എപ്പിസ്കോപ്പമാരുടെ സദസിലെ മുഖ്യസ്ഥാനം ഇവർ കയ്യടക്കി. അർക്കദ്യക്കോൻമാർ സ്വന്തമായി സദസുകളുണ്ടാക്കുക എന്നതായാരുന്നു അടുത്തപടി. കാലാന്തരത്തിൽ ഇവർ എപ്പിസ്കോപ്പാമാരുടെ അധികാരത്തെ ധിക്കരിച്ചു പ്രവർത്തിപ്പാനും തുടങ്ങി. അവസാനം 13–ാം നൂററാണ്ടിൽ പാശ്ചാത്യസഭയിൽ അർക്കദ്യക്കോൻ സ്ഥാനത്തിന്റെ അധ:പതനം ആരംഭിച്ചു. പ്രസിദ്ധമായ ട്രെൻറ് സുന്നഹദോസ് (15"5–1563) അർക്കദ്യക്കോൻമാരുടെ ഭരണാധികാരം തീരെ ഇല്ലാതാക്കി പകരം ആ അധികാരങ്ങൾ കശീശാമാരിൽനിന്നും നിയമിക്കപ്പെടുന്ന വികാരി ജനറൽമാർക്ക് നൽകി. ഇതോടെ കേവലം ശുശ്രൂഷാധികാരി മാത്രമായി ചുരുങ്ങിയ അർക്കദ്യാക്കോൻമാർ കാലക്രമേണ റോമാസഭയിൽനിന്നും അപ്രത്യക്ഷമാവുകയും ചെയ്തു.

## 2) അർക്കദ്യക്കോൻ– ആംഗ്ലിക്കൻ സഭയിൽ

റോമൻ സഭയുടെ പാരമ്പര്യങ്ങൾ തന്നെയാണ് ആംഗ്ലിക്കൻ സഭയിലും നിലവിലിരുന്നത്. ഇംഗ്ലണ്ടിലെ മതനവീകരണത്തിനുശേഷവും അർക്കദ്യക്കോൻ സ്ഥാനം സഭയിൽ തുടർന്നെങ്കിലും ട്രെൻറ് സുന്നഹദോസ് വെട്ടിക്കുറച്ച അധികാരങ്ങളൊന്നും പുന:സ്ഥാപിച്ചില്ല. ഇന്നും ആംഗ്ലിക്കൻ സഭയിൽ ആർച്ച് ഡീക്കൺ സ്ഥാനം നിലനിൽക്കുന്നുണ്ട്. 'വെനറബിൾ' എന്നാണ് ഇവർ സംബോധന ചെയ്യപ്പെടുന്നത്. വൈദികഗണത്തിന്റെ മേൽനോട്ടം, നിയമപരിപാലനം, ശിക്ഷണം എന്നിവ ആർച്ച് ഡീക്കന്റെ അധികാരത്തിൽപെട്ടതാണ്. വൈദിക വിദ്യാർത്ഥികളെ പട്ടം കെട്ടുവാൻ ബിഷപ്പിനോട് ശുപാർശ ചെയ്യുന്നത് ആർച്ച് ഡീക്കനാണ്. ചർച്ച്

ഓഫ് അയർലണ്ടിൽ ആർച്ച് ഡീക്കൺ ഇന്നും ബിഷപ്പിന്റെ തൊട്ടുതാഴെയുള്ള സ്ഥാനിയാണ്.

## 3) അർക്കദ്യക്കോൻ–പേർഷ്യൻ പാരമ്പര്യത്തിൽ

പൗരസ്ത്യസഭകളായ അന്ത്യോഖ്യൻ, പേർഷ്യൻ സഭകളിൽ അർക്കദ്യക്കോൻമാരെപ്പററി വ്യക്തമായും ക്രോഡീകരിക്കപ്പെട്ട നിയമാവലികളുണ്ട്. പേർഷ്യൻ (കൽദായ) പാരമ്പര്യപ്രകാരം. കശ്ശീശാ സ്ഥാനത്തിലെ ഏററവും ഉയർന്ന പദവിയാണ് അർക്കദ്യക്കോൻ (മേൽപട്ടസ്ഥാനത്തിന് എപ്പിസ്കോപ്പ, മെത്രാപ്പോലീത്താ, കാതോലിക്കാ (പാത്രിക്കീസ്) എന്നു മൂന്നു പദവികാം ഉള്ളതുപോലെ കൽദായ സഭയിൽ കശീശാസ്ഥാനത്തിന് കശീശാ, കോർ എപ്പിസ്കോപ്പാ, അർക്കദ്യക്കോൻ എന്ന ക്രമത്തിൽ മൂന്നു സ്ഥാനങ്ങളുണ്ട്). മൊത്തം വൈദീകസ്ഥാനങ്ങളെ സ്വർഗ്ഗത്തിലെ മാലാഖമാർക്കൊത്തവണ്ണം ഒൻപതു ഗണങ്ങളായി തിരിച്ച് 'ഹൈലാവോസോ' എന്ന മാലാഖഗണത്തിനോടാണ് അർക്കദ്യക്കോൻമാരെ താരതമ്യപ്പെടുത്തിയിരിക്കുന്നത്.

പേർഷ്യൻ പാരമ്പര്യത്തിൽ അർക്കദ്യക്കോൻ എപ്പിസ്ക്കോപ്പായുടെ ശുശ്രൂഷാധികാരിയാണ്. (Master of Cerimonies) എപ്പിസ്ക്കോപ്പയുടെ ഭദ്രാസന പള്ളിയും എപ്പിസ്ക്കോപ്പ നടത്തുന്ന വൈദീക ശുശ്രൂകളും ക്രമപ്പെടുത്തുകയെന്നത് അർക്കദ്യക്കോൻെറ ചുമതലയാണ്. ശുശ്രൂഷാവേളകളിൽ അദ്ദേഹത്തിന്റെ അധികാരചിഹ്നമായ അംശവടി പിടിക്കുന്നത് അർക്കദ്യക്കോനാണ്. പട്ടംകൊട ശുശ്രൂഷകളിൽ പട്ടാഭിഷേക പ്രഖ്യാപനങ്ങളും ആഹ്വാനങ്ങളും നടത്തുന്നതും പട്ടം സ്വീകരിക്കുന്നവരുടെ പേരുകാം വിളിച്ചു പറയുന്നതും അർക്കദ്യക്കോൻമാരാണ്.

കൽദായ സഭയിൽ ഒരിക്കൽ കൂദാശ ചെയ്യപ്പെട്ട വി. മദ്ബഹാ അശുദ്ധമായാൽ അത് വീണ്ടും ശുദ്ധീകരിക്കുന്നതിന് രണ്ട് ക്രമങ്ങളുണ്ട്. ഇവയിൽ ഏതു ക്രമം ഉപയോഗിക്കണം എന്നത് എന്തു കാരണത്താൽ മദ്ബഹാ അശുദ്ധമായി എന്നതിനെ ആശ്രയിച്ചിരിക്കുന്നു. ഇവയിൽ ഒരു ശുശ്രൂഷ വി. തൈലമുപയോഗിച്ചും മറേറത് വി. തൈലം ഉപയോഗിക്കാതെയുമാണ് നടത്തുന്നത്. വി. തൈലമുപയോഗിച്ചുള്ള ശുദ്ധീകരണം നടത്താൻ എപ്പിസ്ക്കോപ്പയ്ക്ക് മാത്രമേ അധികാരമുള്ളൂ. എന്നാൽ തൈലമുപയോഗിക്കാതെയുള്ള ശുദ്ധീകരണം നടത്തുന്നതിന് അർക്കദ്യക്കോന് അധികാരമുണ്ട്. എന്നാൽ കശ്ശീശാ, കോർ എപ്പിസ്ക്കോപ്പാ സ്ഥാനികാംക്ക് ഈ അധികാരം ഇല്ലതാനും. സഭയുടെ ലൗകീക ഭരണരംഗത്ത് എപ്പിസ്ക്കോപ്പയുടെ അഡ്മിനിസ്ട്രേററർ ആയിട്ടാണ് അർക്കദ്യക്കോനെ കൽദായ സഭ കണക്കാക്കിയിരിക്കുന്നത്. എപ്പിസ്ക്കോപ്പയ്ക്കുവേണ്ടി ഭരണകാര്യങ്ങാം ക്രമപ്പെടുത്തുക, എപ്പിസ്ക്കോപ്പയുടെ മുമ്പാകെ വരുന്ന പരാതികളെ ശോധന ചെയ്യുക തുടങ്ങിയവ അർക്കദ്യക്കോൻെറ ജോലികളാണ്. എപ്പിസ്ക്കോപ്പാ എല്ലഭരണകാര്യങ്ങളും നടപ്പാക്കേണ്ടത് അർക്കദ്യക്കോൻ വഴിയാണ്. അതുപോലെതന്നെ ഇടവകാംഗങ്ങളും പട്ടക്കാരും എപ്പിസ്ക്കോപ്പയുമായി ബന്ധപ്പെടേണ്ടത് അർക്കദ്യക്കോൻവഴി മാത്രമാണ്. മെത്രാപ്പോലീത്താ, കാതോലിക്കാ എന്നിവരുടെ അർക്കദ്യക്കോൻമാരുടെ ചുമതലകളും വിഭിന്നമല്ല. അവരുടെ അധികാരപരിധി കൂടുതൽ വിസ്തൃതമാണെന്നു മാത്രം.

പട്ടത്വ സ്ഥാനാർത്ഥികളെ പരിശോധിച്ച് അവർക്ക് പട്ടത്വത്തിനുള്ള യോഗ്യത നിർണ്ണയിക്കാനുള്ള അധികാരം അർക്കദ്യക്കോനാണ്. അർക്കദ്യക്കോൻെറ അറിവും സമ്മതവുംകൂടാതെ ഒരാളെപ്പോലും വൈദികസ്ഥാനത്തുയർത്തുവാൻ എപ്പിസ്ക്കോപ്പയ്ക്ക് അവകാശമില്ല. കാനോൻപ്രകാരം പുതുതായി പട്ടമേററ ഒരു എപ്പിസ്ക്കോപ്പായുടെ ജ്ഞാനത്തെയും പാണ്ഡിത്യത്തെയും ശോധന ചെയ്യുവാൻപോലും മെത്രാപ്പോലീത്തായുടെ അർക്കദ്യക്കോന് കൽദായ സഭയിൽ അധികാരമുണ്ട്.

എപ്പിസ്ക്കോപ്പയുടെ അഭാവത്തിൽ പ്രത്യേകം അധികാരപ്പെടുത്താതെതന്നെ അർക്കദ്യക്കോൻ തന്റെ സ്ഥാനംകൊണ്ട് ഇടവകയുടെ ഭരണകർത്താവായി തീരുന്നു എന്നതാണ് പേർഷ്യൻ സഭയുടെ പാരമ്പര്യം. എപ്പിസ്ക്കോപ്പയായി തെരഞ്ഞെടുക്കപ്പെട്ട ഒരാളെ അയാാം കശ്ശീശായാണെങ്കിൽപോലും—ആദ്യം അർക്കദ്യക്കോൻ സ്ഥാനം നൽകുകയില്ല.

പേർഷ്യൻ സഭയിൽ അർക്കദ്യക്കോന് പ്രത്യേക സ്ഥാനവസ്ത്രമോ ചിഹ്നമോ ഇല്ല. കശ്ശീശായുടെ സ്ഥാനവസ്ത്രങ്ങാംതന്നെയാണ് ഉപയോഗിക്കുന്നത്. (തുടരും)

## വി. യൂദാശ്ളീഹായുടെ പ്രാർത്ഥന

മിശിഹായുടെ സ്നേഹിതനും വിശ്വസ്ത ദാസനുമായ വി: യൂദാശ്ളീഹായേ ഏററംകഷ്ടപ്പെടുന്ന എനിക്കുവേണ്ടി അപേക്ഷിക്കണമെ. യാതൊരു സഹായവും ഫലസിദ്ധി ഇല്ലാതെവരുന്ന സന്ദർഭത്തിൽ ഏററവും ത്വരിതവും, ഗോചരവുമായ സഹായം ചെയ്യുന്നതിന് അങ്ങേയ്ക്ക് വിശേഷവിധിയായി കിട്ടിയിരിക്കുന്ന അനുഗ്രഹത്തെ അങ്ങ് ഉപയോഗിക്കണമെ. എന്റെ എല്ലാ ആവശ്യങ്ങളിലും വിശിഷ്യ (ആവശ്യം പറയുക). അങ്ങേട സഹായം ഞാനപേക്ഷിക്കുന്നു. ഭാഗ്യപ്പെട്ട യൂദാശ്ളീഹായേ, അങ്ങേ ഈ അനുഗ്രഹത്ത് ഞാൻ ഓർക്കുമെന്നും അങ്ങേ സ്തുതികളെ ലോകമെങ്ങും അറിയിക്കുമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു ആമേൻ. (ഈ പ്രാർത്ഥന ദിവസംപ്രതി (ഓരോ ദിവസവും) 9 പ്രാവശ്യംവീതം ചൊല്ലുക.

**ചർച്ചാവേദി:**

# ജനങ്ങൾ സഭ വിട്ടുപോകുന്നതിനുള്ള കാരണങ്ങളും നിവാരണവും

വർഗീസ്, കിഴക്കേമുറി

നമ്മുടെ സഭയിൽനിന്നും വളരെ അധികം ആളുകൾ ഇതര സഭകളിലേക്ക് ചേർന്നുകൊണ്ടിരിക്കുന്നു എന്നുള്ളത് ഒരു സത്യമാണ്. പെന്തക്കോസ്, ബ്രദർ മിഷ്യൻ, യഹോവ സാക്ഷി, കത്തോലിക്കാ റീത്ത് തുടങ്ങിയ സഭാവിഭാഗങ്ങളിലേയ്ക്കാണ് ഈ ഒഴുക്ക് സാധാരണയായി കണ്ടുവരുന്നത്.

ഇപ്രകാരം സഭാപരിവർത്തനം ചെയ്യുന്നതിന് കാരണം എന്താണ്. അത് പരിഹരിക്കുന്നതിന് എന്തു ചെയ്യണം? എന്നീ കാര്യങ്ങളെക്കുറിച്ച് സഭ ഗൗരവമായി ചിന്തിക്കേണ്ടിയിരിക്കുന്നു. സഭ വിട്ടുപോകുന്നവർ പോകട്ടെ എന്ന് കണ്ണടയ്ക്കുന്നവരാണധികവും. അഥവാ പോകുന്നവർക്ക് എന്തെങ്കിലും പ്രയോജനം ലഭിക്കുന്നെങ്കിൽ ലഭിക്കട്ടെ എന്നും ചിന്തിക്കുന്നവരും കാണും. പക്ഷേ ഈ വിഷയം ആരും ഒരു പ്രശ്നമായി കരുതുന്നില്ല എന്നതാണ് സത്യം. എങ്കിലും സഭയ്ക്ക് സഭാംഗങ്ങളോട്, സഭയുടെ സംഘടനാപരമായ നിലനിൽപ്പിനോട് വ്യക്തമായ ഒരു ഉത്തരവാദിത്വം വേണ്ടതാണ്.

സഭ വിട്ടുപോകുന്നതിന് കാരണങ്ങൾ പലതാണ്. ആര് സഭ വിട്ടുപോകുന്നുവോ അവരെ ആശ്രയിക്കുന്ന കാര്യമാണ് പ്രമുഖമായിട്ടുള്ളത്. ഏതു സഭയിലേക്ക് പോകുന്നുവോ ആ സഭയ്ക്കും, ഏതു സഭയിൽനിന്ന് പോകുന്നുവോ ആ സഭയ്ക്കും ഈ വിഷയത്തിൽ നിർണ്ണായകമായ പങ്കുണ്ട്.

സഭ വിട്ടുപോകുന്ന ആളിന്റെ വ്യക്തിത്വത്തെ ആകർഷിക്കുന്നതിനു മുഖാന്തിരമായ സാദ്ധ്യതകൾ പുതിയ സഭയ്ക്കുണ്ട് എന്നുള്ളതിൽ സംശയമില്ല. ഒരുപക്ഷേ ആ സാദ്ധ്യതകൾ സംശുദ്ധമായിരിക്കണമെന്നില്ല. മാതൃസഭയ്ക്കില്ലാത്ത, മാതൃസഭയിൽനിന്നും ലഭിക്കാത്ത നന്മകൾ പരിവർത്തനം ചെയ്ത സഭയിൽനിന്നും ലഭിക്കുന്നു എന്നത് ഒരു വസ്തുത തന്നെയാണ്.

മാതൃസഭയുടെ ഭാഗത്തുള്ള പോരായ്മകൾ എന്തൊക്കെയെന്നു വിലയിരുത്താം. സഭ വിട്ടുപോകുന്ന ആളുകളെ പിടിച്ചുനിർത്തുന്നതിനുള്ള സംവിധാന സാദ്ധ്യതകളോ മാതൃസഭയ്ക്കില്ല. സഭാംഗങ്ങളുടെ ആത്മീയവും, ലൗകീകവും, മാനസികവുമായ പ്രശ്നങ്ങളെ വേണ്ട രീതിയിൽ കൈകാര്യം ചെയ്യുന്നതിനോ കണക്കിലെടുക്കുന്നതിനോ സഭയ്ക്കും സഭാപ്രവർത്തകർക്കും കഴിയുന്നില്ല. അതേസമയം നവീകരണസഭകളിൽ ഈ സാദ്ധ്യതകൾ വളരെയധികം ഉണ്ടുതാനും.

## ആത്മീയഉണർവ് – ഉപരിപ്ലവ ചിന്തയിൽ

ആരാധനയിലും അനുഷ്ഠാനങ്ങളിലും പുതുമ പുലർത്താതെ കേവലം പഴയ മാതൃകയിൽ തുടരുന്ന സഭകളിൽപെട്ട ആളുകൾക്ക് ആത്മീയമായ ഉണർവ് ഉണ്ടാകുമ്പോൾ (ചലനാത്മകമായ പ്രസംഗങ്ങളോ, കൂട്ടായ്മാനുഭവങ്ങളോ) ഒരു മാനസിക ചലനം—പരിവർത്തനം വ്യക്തികളിൽ പ്രകടമാകും. അങ്ങനെ ആ ചലനത്തിനു വഴി ഒരുക്കിയ കൂട്ടായ്മയിലേക്ക് നാം അറിയാതെ ഒഴുകിച്ചേരും. കേവലം വികാരപരമായ ആത്മീയതയിൽ നിന്നുമാണ് ഈ പരിവർത്തനം ഉണ്ടാകുന്നത്. തമ്പേറും ബഹളവും ചില ആളുകളിൽ ചലനം സംജാതമാക്കുന്നു. അങ്ങനെയുള്ളവർ അത്തരം സഭാവിഭാഗങ്ങളിലേക്ക് ആകർഷിക്കപ്പെടും. ചുരുക്കം ചില സന്ദർഭങ്ങളിൽ ആത്മാർത്ഥതയോടെയും ആയിരിക്കും.

## അറിവില്ലായ്മ– പഠനരാഹിത്യം

മാതൃസഭയുടെ വിശ്വാസസത്യങ്ങളെക്കുറിച്ചോ വേദപുസ്തക വ്യാഖ്യാനത്തിലോ കാര്യമായ പഠനം നടത്താതെ ആഴത്തിൽ ചിന്തിക്കാതെ ഉപരിപ്ലവ ചിന്തയിൽ ആകർഷിക്കപ്പെട്ട സഭയിലേക്ക് ഓടി അടുക്കുന്നു. ആഴത്തിൽ വേരൂന്നാത്തത് പഠനരാഹിത്യംകൊണ്ടു മാത്രമാണ്. വേരില്ലാത്തതുകൊണ്ടാണ് പിടിച്ചുനിൽക്കാൻ കഴിയാത്തത്.

## സാമ്പത്തിക സമീപനം

സാമ്പത്തികവും സാമൂഹ്യവുമായ സാദ്ധ്യതകൾ ചിന്തിച്ചുകൊണ്ട് സഭാപരിവർത്തനം ചെയ്യുന്നവരുടെ അളവും അത്ര കുറവല്ല. അവർ അനുദിന ജീവിതത്തിൽ വളരെ അധികം പ്രയാസങ്ങൾ പേറി ജീവിക്കുന്നവരായിരിക്കും. അങ്ങനെയുള്ളവർക്ക് വിദേശത്തോ, എവിടെയെങ്കിലും ഒരു തൊഴിൽ ലഭിക്കുന്നു. അങ്ങനെയുള്ള ജീവിതമാർഗ്ഗത്തിൽ വരുന്ന മേന്മകളെ വീക്ഷിച്ചുകൊണ്ട് വളരെ അധികം ആളുകൾ റീത്തിലും പെന്തക്കോസ് സഭയിലും ഒരുകാലത്തു ചേർന്നുകൊണ്ടിരുന്നു. ഇപ്പോഴും കുറെയൊക്കെ നടക്കുന്നുണ്ട്.

## സഭയിൽനിന്നുണ്ടാകുന്ന അവഗണന

മാതൃസഭയിൽനിന്നു ലഭിക്കുന്ന അവഗണന ഒരു വലിയ കാരണംതന്നെയാണ്. സാമ്പത്തികമായ അധഃസ്ഥിതി, സാമൂഹ്യമായി പാപ്പരത്വം വിദ്യാഭ്യാസപരമായതാഴ്ച ഈവക കാരണങ്ങളാൽ തങ്ങളുടെ വ്യക്തിത്വത്തിന് വേണ്ട പരിഗണന ലഭിക്കാതെ വരുന്നു. ഒരുപക്ഷേ ആ പരിഗണന ലഭിക്കാതെ വരുന്നത് തങ്ങളുടെ ഭാഗത്തുള്ള കുറവുകൊണ്ടു മാത്രമാണ്. എങ്കിൽതന്നെയും സഭയിലെ ഭരണീയരുമായി പൊരുത്തപ്പെട്ടുപോകുന്നതിനു കഴിയാതെ വരുന്ന അവസരത്തിൽ മറ്റൊരു മാർഗ്ഗം തുറക്കുകകൂടി ചെയ്യുമ്പോൾ ചലനം സുഗമമായി.

ഈ അവഗണന സ്വന്തം കുററംകൊണ്ടുതന്നെ വന്നതാകാം. മദ്യപാനം, മോഷണം, അഴിമതി തുടങ്ങിയ സ്വഭാവ ദൂഷ്യങ്ങൾകൊണ്ടും ഉളവായിട്ടുള്ള വേർതിരിവ് തന്നെയാകാം. അതുപോലെതന്നെ ഭൂരിപക്ഷം ആളുകളുടെ ധൂർത്തടിച്ചുള്ള ജീവിതരീതിയോടും, നേതൃത്വനിരയോടുമുള്ള പ്രകടമായ എതിർപ്പുകൊണ്ടും ഈ അവഗണന ഉണ്ടാകാം. അതും സഭാപരിവർത്തനത്തിനു കാരണമാകുന്നു.

## ഇടവകവികാരിമാരുടെ പ്രവർത്തന ശൈലി

ഇടവക വികാരിമാരുടെ ആത്മാർത്ഥതയില്ലായ്മ സഭാപരിവർത്തനത്തിന് വളരെ അധികം പ്രേരണ ചെലുത്തുന്നു. ഒരു ബിസ്സിനസ് മനോഭാവത്തോടുകൂടി – അഥവാ ജീവിക്കുന്നതിനൊരു മാർഗ്ഗം അതിലുപരി ചിന്തിക്കാതെ കേവലം നിയമപരമായ നിഷ്ഠകളും ക്രിയകളും മാത്രം നടത്തി സ്ഥലം വിടുന്ന വികാരിമാർ സഭയിലുണ്ട്. ഇടവക ജനങ്ങളുടെ ആത്മീയമോ, മാനസ്സികമോ, സാമൂഹികമോ ആയ ഒരു കാര്യത്തിലും ആത്മാർത്ഥമായി പങ്കുകൊള്ളാതെ ഉപജീവന മാർഗ്ഗത്തിനൊരു തൊഴിൽ എന്ന നിലയിലേക്ക് തരംതാണു പ്രവർത്തിക്കുന്ന വികാരിമാരുള്ള ഇടവകയിൽനിന്നും പൊഴിഞ്ഞുപോകുന്നവരുടെ എണ്ണം അനുദിനം കൂടിവരും. ആത്മീക സംതൃപ്തിയോ മനസ്സികസുഖമോ സമാധാനമോ ലഭിക്കാത്ത ഇടവക ജനങ്ങളെ സമാശ്വസിപ്പിക്കുന്നതിനും, സഹായിക്കുന്നതിനും വികാരി അച്ചന്മാർക്ക് കടമയുണ്ട്. സാമ്പത്തികമായി ക്ലേശം അനുഭവിക്കുന്നവരുടെ കണ്ണീരൊപ്പുന്നതിന്—കൈ തുറക്കാത്ത ഇടയന്മാരുടെ ഇടവക എങ്ങനെ നിലനില്ക്കും? ഇടവക വികാരിയുടെ

വനിതാപംക്തി:

# നാം ഒരുങ്ങിയിരിക്കുക

റെറസി. കെ. പുലിക്കോട്ടിൽ

നാം എന്തിനാണ് ഒരുങ്ങിയിരിക്കേണ്ടത്? നമ്മൾക്കോരോരുത്തർക്കും ഒരുങ്ങുവാനായി ഓരോരൊ കാര്യങ്ങൾ ഉണ്ടാകും. സ്കൂളിലൊ കോളേജിലൊ പോകുവാനുള്ള ഒരുക്കങ്ങൾ, ജോലിക്കു പോകുവാനുള്ള ഒരുക്കങ്ങൾ, അതിഥികളെ സ്വീകരിക്കാനുള്ള ഒരുക്കങ്ങൾ, ഒരു മതനേതാവിനെയൊ മന്ത്രിയെയൊ സ്വീകരിക്കാനുള്ള ഒരുക്കങ്ങൾ, അങ്ങിനെ ഒരുക്കങ്ങളുടെ പട്ടിക നീണ്ടു പോകുന്നു.

എല്ലാവരേയും സ്വീകരിക്കാനായി നമ്മൾ വെമ്പൽ കൊള്ളുമ്പോൾ, ഇതിനെല്ലാം അധീശനായ ക്രിസ്തുനാഥനെ സ്വീകരിക്കാൻ നമ്മിൽ പലരും ഒരുങ്ങുന്നില്ല. അതിനെന്താണ് കാരണം? യേശുവിനെ നമ്മുടെ രക്ഷകനായിട്ട് സ്വീകരിക്കാൻ നാം എന്താണ് മുന്നോട്ടു വരാത്തത്? ഏതെല്ലാം ശക്തികളാണ് നമ്മെ അതിൽനിന്നും പിൻതിരിപ്പിക്കുന്നത്? അത് മദ്യമാണൊ? മാംസമാണൊ? മദിരാക്ഷിയാണൊ? എന്തുകൊണ്ടാണ് മനുഷ്യൻ മയക്കുമരുന്നുകൾക്ക് അടിമയായിത്തീരുന്നത്?

ധാരാളം സമ്പത്തും ശാരീരിക സുഖവും നമുക്കു ലഭിച്ചാലും ശരിയായ മന:ശാന്തി ലഭിക്കുന്നുണ്ടൊ എന്നു നാം ചിന്തിക്കണം. സുഖഭോഗങ്ങൾക്ക് പിറകെ പോകുന്നതുകൊണ്ട് മനോദു:ഖമാണ് കൈവരുന്നത് എന്നു നാം മനസിലാക്കേണ്ടിയിരിക്കുന്നു. അതിനു പുറകെ ഹിസ്ററീരിയ തുടങ്ങിയ മനോരോഗങ്ങളും. എയ്ഡ്സ് പോലുള്ള മാരകമായ ശാരീരിക രോഗങ്ങളും മനുഷ്യനെ വേട്ടയാടുന്നു എന്നുള്ള സത്യം നാം മറന്നുകൂടാ.

നമുക്കറിയാം, ഭൗതികസുഖങ്ങൾ നൈമിഷികങ്ങളാണ് എന്ന്. സമ്പത്സമൃധിയും, സൗന്ദര്യവും,, ലൗകികസുഖങ്ങളുംകൊണ്ട് മനുഷ്യൻ പൂർണ്ണനാകണമെങ്കിൽ ഈശ്വരചൈതന്യം അനിവാര്യമാണ്. ഇന്നത്തെ തലമുറയ്ക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതും അതുതന്നെ. ദൈവസ്നേഹവും ചൈതന്യവും നഷ്ടപ്പെടുന്നതിനോടൊപ്പം നമുക്ക് നഷ്ടപ്പെടുന്നത് പരസ്പര വിശ്വാസവും സ്നേഹവും ആണ്.

ഇന്നത്തെ ലോകം ഒരു മത്സരവേദിയായി മാറിയിരിക്കുന്നു എന്ന് നമുക്കറിയാം. സമ്പത്തിൽ പഠനത്തിൽ, ജോലിയിൽ, സൗന്ദര്യത്തിൽ പ്രശസ്തിയിൽ, എന്നിങ്ങനെ പല കാര്യങ്ങളിലും മത്സരിച്ചുകൊണ്ടിരിക്കുമ്പോൾ . പരസ്പര സ്നേഹവും, സഹകരണവും, ത്യാഗവും പലപ്പോഴും നാം മറന്നുപോകുന്നു. ആത്മാർത്ഥത നിറഞ്ഞ സ്നേഹം ഇന്നു പലർക്കും മിഥ്യയാണ്. വേനലിൽ വെള്ളം കിട്ടാതെ വാടിപ്പോകുന്ന ചെടികളെപ്പോലെ ജീവിതമാകുന്ന വേനലിൽ സ്നേഹം ലഭിക്കാതെ കുഞ്ഞുങ്ങൾ വാടുന്നു, മാതാപിതാക്കൾ തളരുന്നു, യുവാക്കൾ നാശത്തിലേക്ക് വഴി തിരിയുന്നു.

നമുക്കു പലപ്പോഴും നിരാശയുണ്ടാക്കുന്ന സംഭവങ്ങൾ നമ്മുടെ ജീവിതത്തിലുണ്ടാകും. ആ സന്ദർഭങ്ങളിലെല്ലാം നമുക്ക് ആശയും ആശ്രയവും നല്കുന്നത് അളവില്ലാത്ത ദൈവസ്നേഹമാണ്.

> 'ദൈവം തന്നെ സ്നേഹിക്കുന്നവർക്കു ഒരുക്കീട്ടുള്ളതു കണ്ണു കണ്ടിട്ടില്ല ചെവി കേട്ടിട്ടില്ല, ഒരു മനുഷ്യന്റെയും ഹൃദയത്തിൽ തോന്നീട്ടുമില്ല'.
>
> (1 കൊരിന്ത്യർ. 2: 9)

ആ സ്നേഹത്തിന്റെ ഉറവിടമായ ദൈവത്തെക്കുറിച്ചുള്ള ചിന്ത മാത്രമെ ഈ ലോകത്തിൽ നമുക്കു ശാശ്വതമായിട്ടുള്ളു എന്നു ചിന്തിക്കുന്നതിൽ അപാകതയില്ല.

## ദൈവസ്നേഹം നമുക്ക് എങ്ങനെ ലഭ്യമാകും?

നാം അനേകവിധത്തിൽ പാപങ്ങൾ ചെയ്തു പോയിട്ടുള്ളവരായിരിക്കാം. എന്നാൽ ആ പാപഭാരങ്ങളും പേറി നാം ദൈവത്തിന്റെ മുന്നിൽനിന്ന് ഒളിച്ചോടുകയല്ല വേണ്ടത്. പകരം അവന്റെ മുന്നിൽവന്ന് നമ്മുടെ പാപങ്ങളെ ഏററുപറഞ്ഞ് മാനസാന്തരപ്പെടുക. അങ്ങിനെ മാനസാന്തരപ്പെട്ടിരിക്കുന്ന ഒരു അവസ്ഥയിൽ ക്രിസ്തു നമ്മുടെ ഹൃദയത്തിലേക്കു കടന്നുവരുന്നു. ക്രിസ്ത്യാനികൾക്ക് മാനസാന്തരപ്പെടുവാനുള്ള ഒരു വഴി വിശുദ്ധ കുമ്പസാരമാണ്. വി. കുമ്പസാരം ശുദ്ധീകരിക്കുന്നു. വി. കുമ്പസാരംവഴി നമുക്കനുഭവപ്പെടുന്ന ആത്മീയാനുഭൂതിയിൽ നാം നമ്മെ പരിപൂർണ്ണമായി ദൈവത്തിനു വിട്ടുകൊടുക്കുക സംപൂർണ്ണമായ ഹൃദയസമർപ്പണമാണ് ഇതിന് ആവശ്യം. അകമഴിഞ്ഞ സ്നേഹവും വിശ്വാസവും നാം ദൈവത്തിലർപ്പിക്കുക.

---

തീഷ്ണത ഇല്ലായ്മയാണ് ഇടവകയുടെ നാശത്തിനു മുഖ്യമായ മുഖാന്തിരം! ഇടവക ഒരു വലിയ കുടുംബം എന്ന ചിന്തയിൽ ഇടവകവികാരി കുടുംബനാഥൻ എന്ന പദവിയിൽ പ്രവർത്തിച്ചാൽ നല്ല സാക്ഷ്യമുളള ഒരു ഇടവക പടുത്തുയർത്തുന്നതിനു കഴിയും. ★

# ഓർത്തഡോക്സ് ആരാധനകൾ വി. വേദപുസ്തകാടിസ്ഥാനത്തിൽ (vi)

സി. കെ. ജോസഫ് റമ്പാൻ

## ത്രിതസ്തുതി

പുരോ: ദൈവമേ നീ പരിശുദ്ധനാകുന്നു.

സങ്കീ: 99:5 അവന്റെ ........അവൻ പരിശുദ്ധൻ ആകുന്നു.

ജനം: ബലവാനേ നീ പരിശുദ്ധനാകുന്നു.
മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു.

വെളി:1:18 ഞാൻമരിച്ചവനായിരുന്നു എന്നാൽ ഇതാ എന്നേക്കും ജീവിക്കുന്നു.

ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ.

## വചനഘോഷണം

ജനം: ഭൂവിലശേഷം
ദൈവത്താൽ പ്രേരിതരായ
ശ്ലീഹ–ന്മാർ പോയ്
ജാതികളിടയിൽ
ഭൂതലസീമയതോളം
നല്ലേവൻ–ഗേല്യോൻ
കൈക്കൊൾവോ–ർക്കൊക്കെയെഴും
ഭാഗ്യമിതെ–ന്നറിയിച്ചു
സ്വർഗ്ഗമഹാ–രാജ്യം

* ദൈവത്തിന്റെ പരിശുദ്ധാത്മാവിനാൽ പ്രചോദിതരായ വി: ശ്ലീഹന്മാർ ഭൂമിയിൽ എല്ലായിടത്തും കടന്നുചെന്ന് ഭൂതലത്തിന്റെ അതിർത്തികളോളം സമസ്ത ജനങ്ങളോടും സുവിശേഷം അറിയിച്ചുകൊണ്ട് അവർ സഞ്ചരിച്ചു.

---

നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ. ഈ ലോകത്തിനു അനുരൂപമാകാതെ നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്നു തിരിച്ചറിയേണ്ടതിനു മനസു പുതുക്കി രൂപാന്തരപ്പെടുവിൻ' (റോമർ 12: 2).

അപ്പോൾ നമുക്കു രക്ഷയുണ്ടാവുകയും, ദൈവകൃപയ്ക്കും, കരുണകൾക്കും, അതിരററ ദൈവസ്നേഹത്തിനും നമ്മൾ പാത്രീഭവിക്കുകയും ചെയ്യും. നമ്മുടെ രക്ഷയ്ക്കായി ദൈവം നമ്മിൽ പ്രകാശിപ്പിക്കുന്ന തേജസ് നമ്മുടെ ബോധങ്ങളെ ഉണർത്തുകയും ഉത്സാഹിപ്പിക്കുകയും ചെയ്യും.

നാം സ്നേഹിക്കുന്ന ദൈവം, നമ്മളെ സ്നേഹിക്കുന്ന ദൈവം എപ്പോൾ വേണമെങ്കിലും നമ്മുടെ ഇടയിലേക്കു കടന്നുവരാം. ആ നിമിഷം ഏതെന്ന് അറിയാത്തതുകൊണ്ട് നാം എപ്പോഴും ഉണർവുള്ളവരായിരിക്കണം. മത്തായിയുടെ സുവിശേഷം 24: 42, 43, 44–ൽ പറയുന്നു.

'നിങ്ങളുടെ കർത്താവു ഏതു ദിവസത്തിൽ വരുന്നു എന്നു നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പിൻ. കള്ളൻ വരുന്ന യാമം ഇന്നതെന്നു വീട്ടുടയവൻ അറിഞ്ഞു എങ്കിൽ അവൻ ഉണർന്നിരിക്കയും തന്റെ വീടു തുരക്കുവാൻ സമ്മതിക്കാതിരിക്കയും ചെയ്യും എന്നു അറിയുന്നുവല്ലോ. അങ്ങനെ നിങ്ങൾ നിനയ്ക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ട് നിങ്ങളും ഒരുങ്ങിയിരിപ്പിൻ' എന്ന്.

'ദൈവത്തിനു മുഖപക്ഷമില്ല എന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു എന്നും ഞാൻ ഇപ്പോൾ യഥാർത്ഥമായി ഗ്രഹിക്കുന്നു എന്ന് ക്രിസ്തുവിന്റെ ശിഷ്യനായ പത്രോസ് പറയുന്നു' അപ്പൊ. പ്രവൃത്തികൾ 10: 34, 35).

അതിനാൽ മനുഷ്യവർഗം മുഴുവനും ക്രിസ്തുവിനെ സ്വീകരിക്കാൻ ഒരുങ്ങിയിരിക്കേണ്ടതാണ്.



# Promote Education for All Kinds (PEAK) (i)

(A Call to All Churches, Religions, Agencies and Good People Everywhere)

**Metropolitan Geevarughese Mar Osthathios**

Frontline Magazine of March '93 has pointed a dismal picture of the illiterate children of India who number 82 millions. While illiteracy is being wiped away in other neighbouring countries like China, Indonesia, Taiwan etc., it is increasing in India. There are more illiterate children in India than in the rest of the whole world put together. Though the Government has brought down the percentage of illiteracy, the number of children who have not been educated is increasing due to our population explosion in the village, slums etc. Illiteracy is related to child-labour which in turn is a part of poverty. Out of the eighty-two million illiterate children, half of them are working in glass-factories, match-factories and in other hazardous jobs. These children jump from infancy to adulthood without knowing the joy of childhood which other educated children get in games, schooling and toys.

According to the Judgment of the Supreme Court on Feb. 4. '93, children under fourteen years of age should not be employed anywhere in India and all of them have a right to education. Hence the Supreme Court has made it mandatory that, the Government must see that universal education of children is achieved. Kerala which is in the forefront of literacy in India did not become literate by the sole efforts of the Government, but by the initiative and sacrifice of missionaries and Christian and other religious agencies like NSS and SNDP. Private agencies have also contributed for the literacy of almost all in Kerala. Still there are illiterates in High Ranges, and Adivasi colonies. Though

---

സ്വീകരിക്കുന്ന ഏവർക്കും സ്വർഗ്‌രാജ്യം അനുഭവമാക്കിക്കൊടുക്കുന്ന മഹാഭാഗ്യമാണ് ഈ സുവിശേഷം എന്ന് അവർ അറിയിച്ചു.

മത്താ: 28:19,20 ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോട് കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ട് സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ.

മർക്കോ: 16:15 പിന്നെ അവൻ അവരോട്. നിങ്ങൾ ഭൂതലത്തിൽ ഒക്കെയും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പിൻ.

ലൂക്കോ: 24:47 അവന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും യരുശലേമിൽ തുടങ്ങി സകല ജാതികളിലും പ്രസംഗിക്കുകയും വേണം.

പൗലോസ്ശ്ലീഹാ—ധന്യൻചൊൽ
കേട്ടേ—നിതേവം
നിങ്ങളെ ഞങ്ങളറീച്ച തൊഴി—
ച്ചിങ്ങൊരുവൻ വന്നറിയിച്ചാൽ
വാനവനെങ്കിലുമാ ദൂതൻ
താനേല്ക്കും സഭയിൻ—ശാപം
പലതരമുപദേശങ്ങളഹൊ
പാരിൽ മുളച്ചു പരക്കുന്നു
ദൈവത്തിന്നുപദേശം തൊ—
ട്ടവസാനിപ്പിപ്പോൻ ധ—ന്യൻ.

* ഭാഗ്യവാനായ പൗലോസ് ശ്ലീഹാ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു. നിങ്ങളെ ഞങ്ങൾ അറിയിച്ചിട്ടുള്ളതിൽനിന്നും ഭിന്നമായി ആരെങ്കിലും നിങ്ങളെ അറിയിച്ചാൽ അപ്രകാരം ചെയ്യുന്നത് ഒരു ദൈവദൂതനായാൽപോലും അവൻ സഭയുടെ ശാപത്തിനു പാത്രമാകുന്നു. പലതരത്തിലുള്ള ഉപദേശങ്ങൾ ഭൂമിയിൽ ഉൽഭവിക്കയും പ്രചരിക്കയും ചെയ്യുന്നുണ്ട്. ദൈവത്തിൽനിന്നുള്ള ഉപദേശത്തിൽനിന്നും വിട്ടുപോകാതെ ആദ്യന്തം വിശ്വസ്തത പാലിക്കുന്നവനാണ് ഭാഗ്യവാൻ.

ഗലാത്യ. 1:6–9. ക്രിസ്തുവിന്റെ കൃപയാൽ നിങ്ങളെ വിളിച്ചവനെ വിട്ട് നിങ്ങൾ ഇത്ര വേഗത്തിൽ മറെറാരു സുവിശേഷത്തിലേക്ക് മറിയുന്നതുകൊണ്ട് ഞാൻ ആശ്ചര്യപ്പെടുന്നു. അത് വേറൊരു സുവിശേഷം എന്നല്ല ചിലർ നിങ്ങളെ കലക്കി ക്രസ്തുവിന്റെ സുവിശേഷം മറിച്ചുകളയുവാൻ ഇച്ഛിക്കുന്നു എന്നത്രേ. എന്നാൽ ഞങ്ങൾ നിങ്ങളോട് അറിയിച്ചതിനു വിപരീതമായി ഞങ്ങൾ ആകട്ടെ സ്വർഗ്ഗത്തിൽനിന്നു ഒരു ദൂതൻ ആകട്ടെ നിങ്ങളോട് സുവിശേഷം അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവൻ. ★

Education is in the Jurisdiction of States, the Central Government has started Navodaya Schools in almost all States of India. The Supreme Court has dictated that more money must be set apart to educate the illiterate children. The problem is not money, but selfishness of all of us including, Ministers of States and Churches, and all others who are concerned only about the education of their own children and not that of the iliterate children of our own country. It is not up to me to find with those in authority but to suggest a few points which are not new, but must be given priorities if illiteracy is to be eradicated from the face of India by the dawn of the third millennium by a crash programme by Government, educational agencies and all good people who want India to reach PEAK by promoting education for all kinds of Bharatha without distinction of caste or creed but on the basis of their need alone. We must realise that India will never come up if eight crores of our own children do not know how to read and write. Kerala has a prime responsibility to educate our children all over India.

## What do the major religions teach?

The root cause of prevailing illiteracy as already mentioned is not lack of funds but the selfishness of all of us who educate our children in the best schools possible and ignore other children created by the same God with the same image or divinity that our children have. All religions teach the Fatherhood of God and the fraternity of the human race and the need of sharing God's gifts for all His children, Selfishness is not advocated by any religion, but we are all selfish. "The gateway to hell, "Says Sree Krishna to Arjuna," leading to the ruling of the soul is three fold, lust, anger and greed. Therefore these three one should abandon" (16:21). If Sree Rama had an atom of selfishness, He would not have chosen fourteen years of life in the forest. The quint essence of Gita is Nishkama Karma or unselfish action performed sacrificially. Hence we read, "Do thy work as a sacrifice, becoming free from all attachments". (3:9).

The Holy Quran also teaches that 2.5 percent of all income must be for the poor. To quote, "Help the poor, the orphans and the prisoners saying that you feed them for God's sake and do not want any thanks or compensation for it". (Sura 76). Mohammed also teaches that there is no discrimination between men and women in performing good deeds and getting reward in Paradise: "The believers who do good deeds irrespective (of the fact) whether thy are men or women will definitely enter Paradise". (Sura 4). The fact that Allah is 'compassionate and merciful' is repeated frequently in the Holy Quran, This must be, the immutable, eternal characteristic of God and all the believers in Allah have to be compassionate and merciful.

Both Judaism and Christianity have the double commandment to love God

# പുലിക്കോട്ടിൽ തിരുമേനിയുടെ ജൂബിലി ആഘോഷം



## 1901

**തിരുമനസിലെ 84-ാം ഓർമ്മപ്പെരുന്നാൾ ജൂലായ് 12-ാം തീയതി തിരുമനസുകൊണ്ട് കബറടങ്ങിയ പഴയസിമ്മനാരി ചാപ്പലിൽ കൊണ്ടാടുന്നു.**

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ തിരുമേനി കത്തനാർ പട്ടം ഏററ് 50 വർഷം തികഞ്ഞതിന്റെ ജൂബിലി 1901-ൽ കോട്ടയത്തുവച്ച് വിപുലമായ രീതിയിൽ ആഘോഷിക്കുക ഉണ്ടായി. മലയാളവർഷം 1028 ചിങ്ങം 6-ാംതീയതി യൂയാക്കിം മാർ കൂറിലോസിൽ നിന്ന് ചാലിശ്ശേരി പള്ളിയിൽവെച്ചാണ് കത്തനാർ പട്ടം ഏററത്. കുന്നംകുളം ചിറളയം പള്ളിയിലാണ് അദ്ദേഹം പുത്തൻ കുർബാന ചൊല്ലിയത്. നവീകരണക്കാരുമായി കേസു നടത്തി വിജയശ്രീലാളിതനായി മലങ്കരസഭയിലെ പഴയ പള്ളികളെല്ലാം തിരിച്ചു പിടിച്ച പുലിക്കോട്ടിൽ തിരുമേനിയെ സഭാംഗങ്ങൾ പ്രാണനു തുല്യം സ്നേഹിച്ചു. തിരുമനസ്സിനെ ബഹുമാനിക്കാനും, ജനങ്ങൾക്ക് അദ്ദേഹത്തോടുള്ള സ്നേഹാദരവുകൾ പ്രകടിപ്പിക്കാനും ജൂബിലി ആഘോഷം വഴിയൊരുക്കി. ജൂബിലി ആഘോഷത്തെക്കുറിച്ച് പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി എഴുതിയ ഒരു പഴയ ലേഖനത്തിലെ വിവരങ്ങൾ താഴെ കൊടുക്കുന്നു.

''കോട്ടയം പഴയസിമ്മനാരിക്കു ചുററും പന്തലുകളും പടിഞ്ഞാറുവശത്തു അലങ്കരിക്കപ്പെട്ട ഒരു വലിയ അടച്ചുകൂട്ടു പന്തലും വളരെ ചെലവു ചെയ്ത് തയ്യാർ ചെയ്തിരുന്നു. വൃശ്ചികം 12-ാംതീയതിക്കു തലേനാൾവരെ മാറാതെ വർഷിച്ചുകൊണ്ടിരുന്ന മഴ ആ രാത്രി മുതൽ അശേഷം നീങ്ങിയതുകൊണ്ട് അല്പമല്ലാത്ത സന്തോഷമുണ്ടായി''

''ജൂബിലിക്കമ്മററി പ്രസിഡണ്ട് കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ആരംഭം മുതല്ക്കേ സിമ്മനാരിയിൽ താമസിച്ച് ജൂബിലിയാഘോഷം ഭംഗിയാക്കുന്നതിനു ശ്രമിച്ചുവന്നതിനു പുറമെ കുറെ ദിവസം മുമ്പുതന്നെ ചാത്തുരുത്തി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും, മുറിമററം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും സിമ്മനാരിയിൽ വന്നുചേർന്നു. റോമായിൽനിന്നു വന്ന മാർ അൽവാറീസ് മെത്രാപ്പോലീത്താ മുമ്പുതന്നെ ഇവിടെ ഹാജരുണ്ടായിരുന്നു. സ്ഥലത്തെ ഉദ്യോഗസ്ഥന്മാർ ഹാജരാ

---

perfectly and to love one's neighbour as oneself. The Holy Bible teaches that "God is love" (I Jn. 4: 8 & 16). According to the doctrine of Trinity, God is Advita on the basis of the uniting ontological nature of God and Three persons for the possibility of eternal love in eternal action. The mystry of love unites singularity and plurality in perfection, though it may appear paradoxical for secular mind, not knowing the depth of God's love

God is Allah and singular and yet compassionate due to his object of campassion in Himself even before creation of angels. God is Sat, Chit Anand and Advaita including in Himself Brahma, Vishnu and Shiva both as three and one. Any quarrel in the name of God is illogical as the one God of all religions is the one and the same Father of us all, and the creator of all things visible and invisible. As freedom is also ontological, shared by God with human beings created in His image, one is free to believe in exclusive monotheism of Islam or the inclusive monotheism of Christianity or Visishtadvatita of Ramanuja or Kevaladvita of Sankara and there is no need of inter-religious conflicts ★

യി ജൂബിലിയാഘോഷം ഭംഗിയായി നടത്തണമെന്നു കല്പനപ്പടി ഹജൂരിൽനിന്നും ഉത്തരവു വന്നിരുന്നതുകൊണ്ട് ദിവാൻപേഷ്ക്കാർ മുതൽ എല്ലാ ഉദ്യോഗസ്ഥന്മാരും ഈ അടിയന്തിരം മംഗളമാക്കുന്നതിനു അസാമാന്യ പരിശ്രമം ചെയ്തിരുന്നു. സമാധാന പരിപാലനത്തിനു ബെൻസിലി സായ്പിന്റെ ആജ്ഞപ്രകാരം കോട്ടയം, ഏറ്റുമാനൂർ എന്നീ രണ്ടു പോലീസ് ഇൻസ്പെക്ടർമാരും അവരുടെ കീഴുള്ള സൈന്യങ്ങളും വിശേഷാൽ ചങ്ങനാശ്ശേരിയിൽനിന്നു ഇതിലേക്കായി പ്രത്യേകം വരുത്തിയിരുന്ന പോലീസുകാരും പാഞ്ഞ് ഓടിനടന്നിരുന്നു''.

''11–ാംതീയതി ഞായറാഴ്ച വി.കുർബാനയ്ക്കു സിമ്മനാരിപ്പള്ളിയിലും ആൾതിക്കൽ ആരംഭിച്ചു. അന്നത്തെ വി. കുർബ്ബാനമദ്ധ്യേ വർഷശമനത്തിനായി പ്രത്യേക പ്രാർത്ഥന കഴിച്ചു. സന്ധ്യ ആയപ്പോൾ കോട്ടയംപട്ടണം പുറദേശക്കാരായ ആളുകളെക്കൊണ്ടു നിറഞ്ഞു. ജൂബിലി ദിവസം വലിയ തിരുമനസ്സുകൊണ്ട് പ്രധാന പീഠത്തിലും മാർ ഈവാനിയോസ്, മാർ ഗ്രീഗോറിയോസ് ഈ തിരുമേനികൾ ഉപപീഠങ്ങളിലുമായി വി. മൂന്നുമ്മേൽ കുർബ്ബാന ചൊല്ലി; പ്രത്യേക സ്തോത്രബലി അണച്ചു. വി. കുർബ്ബാന മദ്ധ്യേ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ചുരുങ്ങിയ ഒരു പ്രസംഗം പറഞ്ഞു. അന്ത്യത്തിൽ ജൂബിലി സംബന്ധമായ പ്രാർത്ഥനകഴിച്ചു''.

''സിമ്മനാരി വളപ്പിൽഒട്ടുക്കു ആൾ ഇരുത്തി ഇലവച്ചു. ഒരു പ്രാവശ്യം അയ്യായിരത്തിൽ കുറയാതെ ആളുകൾ ഇരുന്നു. ഇങ്ങനെ അഞ്ചാറു ഏറ്റുവരെ സദ്യ ഉണ്ടായിരുന്നു. ക്രിസ്ത്യാനികളെ കൂടാതെ പുറജാതികളായി കൂടിയ ഏവർക്കും പ്രത്യേക സ്ഥലത്തു ഭക്ഷണം കൊടുക്കയുണ്ടായി. സുറിയാനിസഭയിൽ ചേർന്ന പുലസഭയിൽ ഉൾപ്പെട്ട പുതുക്രിസ്ത്യാനികൾക്കു സകല പദാർത്ഥങ്ങളുംകൂട്ടി വിശേഷവിധമായ ഭക്ഷണം ഉണ്ടായിരുന്നു. ആയിരത്തി ഇരുനൂറുപറ അരി ചെലവായിട്ടുണ്ട്. രണ്ടുമണിക്കു മുമ്പുതന്നെ തിരുമേനികൾ മാർ ദീവന്നാസിയോസ് സിമ്മനാരിയിലേക്ക് പ്രൈവറ്റായി എഴുന്നള്ളി. ആ സിമ്മനാരിയും ചാപ്പലും പറമ്പും വിശേഷവിധത്തിൽ അലങ്കരിക്കപ്പെട്ടിരുന്നു. മൂന്നുമണിക്ക് വളരെ മുമ്പുതന്നെ സിമ്മനാരിഹാൾ ക്ഷണിക്കപ്പെട്ടവരും ദൂരെനിന്നു വന്നവരുമായി കണക്കില്ലാത്ത ആളുകളാൽ തിങ്ങിനിറഞ്ഞു. മൂന്നുമണിയായപ്പോൾ വലിയതിരുമേനി മുതലവായൻ മുടിയും സൂർപ്ളെസ്, മൂറീസ് മുതലായ ഉടുപ്പുകളും ധരിച്ചും ശേഷംതിരുമേനികൾ സാധാരണവസ്ത്രത്തിലും പട്ടക്കാരുടെ അകമ്പടിയോടും, സുറിയാനിഗീതത്തോടുംകൂടി ഹാളിലേക്കു എഴുന്നെള്ളി, തിരുവിതാംകൂർ കൊച്ചി ഇടവകയുടെ ആംഗ്ലിയ ബിഷപ്പായ ഡോക്ടർ ഹോഡ്ജസ് ഇംഗ്ലീഷിലും പള്ളിക്കൂടം ഇൻസ്പെക്ടർ രാമസ്വാമി അയ്യനും പെൻഷൻഡ് എഞ്ചിനീയർ കുരുവിളയും മലയാളത്തിലും ഓരോ പ്രസംഗം പറഞ്ഞു''.

''ഉടൻതന്നെ പഴയ സിമ്മനാരിയിലേക്കുള്ള ഘോഷയാത്രയായി. ബാൻറ്, പാണ്ടിവാദ്യം, ഉരുട്ടുചെണ്ട, തമ്പേർ മുതലായ മേളക്കാർ ആദ്യവും, പിന്നാലെ പള്ളിക്കുട, മുത്തുക്കുട, പൊൻ, വെള്ളി ഉൾപ്പടെ നാല്പതോളം കുരിശുകളും, ഇവയ്ക്കു പിന്നാലെ പത്തഞ്ഞൂറു കൊടികൾ പിടിച്ചുകൊണ്ടു സ്കൂൾ കുട്ടികളുടെ അണിയണിയായ നിരയും, അവരുടെ പിമ്പിൽ മർബഹസാ പിടിച്ചും, സുറിയാനിഗീതം ചൊല്ലിയുംകൊണ്ട് ശെമ്മാശ്ശന്മാരുടെയും പട്ടക്കാരുടെയും നിരയും, ഇവർക്കു പിന്നാലെ കനകപല്ലക്കിൽ വലിയ തിരുമേനിയും, പിന്നിൽ വണ്ടികളിൽ ശേഷം തിരുമേനികളും അനന്തരം അനേകം യോഗ്യന്മാരുടെ വണ്ടികളുമായിട്ടത്രെ യാത്ര പുറപ്പെട്ടത്. ജനക്കൂട്ടത്തിനു കണക്കില്ലെന്നു പറയാം. പഴയ സിമ്മനാരിമുതൽ പുത്തൻ സിമ്മനാരിവരെ തുടർന്നു ജനം തിങ്ങിയിരുന്നു. പഞ്ചവാദ്യക്കാരുടെ മേളങ്ങളോടും ഇടയ്ക്കിടെ കതിനാവെടികളുടെ മുഴക്കങ്ങളോടും കൂടിയുള്ള പ്രദക്ഷിണം ആറു



മണിയോടുകൂടി സിമ്മനാരിയിൽ എത്തി. ഉടനെ തിരുമേനികളും പള്ളിയിൽ പ്രവേശിച്ച്സന്ധ്യാനമസ്ക്കാരം കഴിഞ്ഞശേഷം ഉദ്ദേശം എട്ടുമണിക്ക് താഴെ എഴുന്നെള്ളി വടക്കരും തെക്കരുമായി മാന്യന്മാരായ പലരും ഹാജരാക്കിയ കാഴ്ചകളെ തിരുമേനി സ്വീകരിച്ച ശേഷം മലങ്കര ഇടവകയുടെ പൊതുവായ മംഗളപത്രം കോനാട്ട് മല്പാൻ വായിക്കുകയും തിരുമേനി മറുപടി കല്പിക്കുകയും ചെയ്തു. ഈ കൃത്യങ്ങൾ കഴിഞ്ഞശേഷം ഒമ്പതുമണിക്കു തകൃതിയായി വെടിക്കെട്ടുണ്ടായി. അസാധാരണങ്ങളായ പല കാഴ്ചകളും ഇതിൽ അടങ്ങിയിരുന്നു. ഇത്ര വലിയ ജനക്കൂട്ടവും, ഇത്ര കോലാഹലമായ കാഴ്ചകളും കോട്ടയം പട്ടണത്തിൽ ഇതിനു മുമ്പിൽ ഉണ്ടായിട്ടില്ലെന്നു പറയാം. സുറിയാനി സമുദായം ഏകമനസ്സോടുകൂടി ശ്രമിച്ചാൽ എന്തുമാത്രം ശക്തി കാണിക്കാൻ കഴിയുമെന്നു പുറമെയുള്ളവർക്കു ഒരു നല്ല പാഠത്തിനും സമുദായത്തെക്കുറിച്ച് ഒരു വലിയ മതിപ്പിനും ഈ ജൂബിലി ആഘോഷത്തിൽ സമുദായം ഒന്നുചേർന്നു പ്രദർശിപ്പിച്ച ഉത്സാഹം കൊണ്ടു ഇടയായിട്ടുണ്ടെന്ന് പറയാവുന്നതാണ്''.

''ചൊവ്വാഴ്ച അഞ്ചുമണിക്കുമേൽ പഴയ സിമ്മനാരിയിൽവച്ചു സ്ഥലത്തുള്ള യൂറോപ്യന്മാർക്കു ഒരു ചായസൽക്കാരവും ബ്രാഹ്മണരും ശൂദ്രരുമായി ഉദ്യോഗസ്ഥന്മാർ ഉൾപ്പെട്ട മഹാന്മാർക്കു രാത്രി വയസ്ക്കരെവച്ചു ഒരു വിരുന്നും ഉണ്ടായിരുന്നു''.

## ജൂബിലി സമ്മാനങ്ങൾ

പുതുപ്പള്ളി പള്ളിക്കാർ:— ഇരട്ടപ്പത്തിയുള്ള സ്വർണ്ണ അംശവടി

കോതമംഗലത്തു പള്ളിക്കാർ:— സ്വർണ്ണക്കാസാ, പീലാസാ

മുളക്കുളത്തു മുറന്തൂക്കിൽ വലിയകത്തനാർ:— വെള്ളിക്കാസാ.

,, മുറന്തൂക്കിൽ ചാണ്ടി:—വെള്ളി പീലാസാ

കോട്ടയംകോളേജ് സുറിയാനിവിദ്യാർത്ഥികൾ:— വെള്ളിക്കപ്പും സോസറും

മാർ ദീവന്നാസ്യോസ് സിമ്മനാരി:— ഭദ്രാസനം (മദ്രാസ് കഴ്സൻ കമ്പനി ഉണ്ടാക്കിയത്)

കുന്നംകുളം മാർ ഈവാനിയോസ് സ്ക്കൂൾ കുട്ടികൾ:— വെള്ളിക്കപ്പും സോസറും

കുന്നംകുളം അഭിവൃദ്ധിനി സംഘം:— വെള്ളി പൊതിഞ്ഞ വിശുദ്ധ വേദപുസ്തകം.

മാർ ദീവന്നാസ്യോസ് സിമ്മനാരിയിലെ മല്പാനും ശെമ്മാശന്മാരും:— വെള്ളിത്തകിടിന്മേൽ പൊൻപണിചെയ്ത സുറിയാനി ഏവൻ ഗേലിയോൻ.

തൃപ്പൂണിത്തുറ നെടിയാത്തു പത്രോസ്:— വൈരവും ചുററും ചുമപ്പു കല്ലുകളുംവെച്ച മോതിരം.

മുളന്തുരുത്തി ചാത്തുരുത്തിൽ മാത്തു:— വൈരവും ചുവപ്പുകല്ലുകളുംവെച്ച മോതിരം:

വെളിയനാടു വാഴയിൽ തോമ:— ആനവരാഹനും ചുററും ചുവപ്പു കല്ലുകളുംവച്ച മോതിരം.

മാന്നാത്തു തേവർകുഴി ചാക്കൊ:— ഒററവൈരക്കല്ലു വച്ച മോതിരം.

പാമ്പാക്കുട കോനാട്ടു ഇട്ടൻപിള്ള:— വെള്ളിവച്ചും പൊൻചങ്ങലയും.

കോട്ടയം നട്ടാശ്ശേരിൽ ചെറിയാൻ:— വെള്ളി കുന്തുരുക്കച്ചെപ്പു.

കണ്ടനാടു തുകലൻ കുഞ്ഞിപൌലോസ്:— സ്വർണ്ണമസനപ്സാ.

ചക്കരക്കടവു കോരതുകത്തനാർ:— പൊൻമുദ്രയുള്ള കസവ് ഇടക്കെട്ട്.

കണ്ടത്തിൽ വീട്ടുകാർ:—മുഴു സ്വർണ്ണഅരക്കെട്ട്.

കല്ലൂപ്പാറ അടങ്ങപ്രാ കൊച്ചുപണിക്കർ:— പൊൻകുരിശും മാലയും

പഴഞ്ഞി പുലിക്കോട്ട് ചുമ്മാർ:— പൊൻകുരിശും മാലയും (മദ്രാസ് ഓർ ആൻണ്ട് സൺസ്)

മുളന്തുരുത്തി ചാലിൽ കൊച്ചുകോര:— വലിയ മരതകവും ചുററും ചുവപ്പുകല്ലുകളും വച്ച പൊൻകുരിശ്

മുളന്തുരുത്തി പള്ളി:— പൊൻകുരിശിനു പൊന്മാല

മുളന്തുരുത്തി സെന്തോമസ് സ്ക്കൂൾകുട്ടികൾ:— സ്വർണ്ണ പേനാപ്പിടി.

താമരപ്പള്ളിൽ കൊച്ചുതൊമ്മൻ:— വില്ലൂസിന്മേൽ സ്വർണ്ണക്കുമളകൾ ഉള്ളശീലമുടി

തുമ്പമൺ പള്ളി:— പൊൻനീരാളക്കാപ്പ.

പറവൂർ കുളങ്ങര മാത്തു:— വില്ലൂസിന്മേൽ സ്വർണ്ണക്കുമളകൾഉള്ള ശീലമുടി

കോനാട്ടു മല്പാനും ശെമ്മാശന്മാരും:— വെള്ളിക്കാസാ.

കോട്ടയം ഡിസ്ട്രിക്ട് റജിസ്ത്രാർ വർക്കി:— കസവുവെച്ച ചെറിയ മുത്തുക്കുട

മലങ്കര ഇടവക ജനങ്ങൾ:— മംഗളപത്രപ്പെട്ടി, ഈട്ടിയിന്മേൽ ദന്തം, വെള്ളി, സ്വർണ്ണപ്പണികളോടുകൂടി പുസ്തകാകൃതിയിൽ (തിരുവനന്തപുരം സർക്കാർ കരകൗശലശാല)

കുറുപ്പമ്പടി പള്ളിക്കാർ:— മിന്നിവച്ച പൊൻ പൂമോതിരം

കുറുപ്പമ്പടി മാത്തുകത്തനാർ:— ഇംഗ്ലീഷ്മോതിരം

മുകളിൽകൊടുത്ത ലിസ്ററിൽ പെടാത്ത വേറെയും വിലപിടിപ്പുള്ള സമ്മാനങ്ങൾ പുലിക്കോട്ടിൽ തിരുമേനിക്ക് ജൂബിലി സമ്മാനമായി ലഭിച്ചതായി അറിയാം. തിരുമനസ്സിലെ സ്വന്തം ഇടവകയായ ആർത്താററ് കുന്നംകുളം മഹാഇടവക കൊടുത്ത സമ്മാനം ഇതിൽ കാണുന്നില്ല.

പുതുപ്പള്ളി പള്ളിക്കാർ സമ്മാനിച്ച സ്വർണ്ണ അംശവടി വട്ടശ്ശേരിൽതിരുമേനി, പാമ്പാടി കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസുമൊന്നിച്ച് മേൽപട്ടസ്ഥാനം ഏൽക്കുവാൻ ഊർശ്ലേ

# സൂലോക്കോ പള്ളിപ്രശ്നം

## നിയമസഭയിൽ ശ്രീ. ജോസഫ് എം. പുതുശ്ശേരി (എം. എൽ. എ.) യുടെ സബ്മിഷൻ

സർ,

കേരള ചരിത്രത്തിൽ ഇതിനു മുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത അതിഹീനവും നികൃഷ്ടവുമായ ഒരു സംഭവം ഈ സഭയുടെ ശ്രദ്ധയിൽ പെടുത്തുന്നതിനുവേണ്ടിയാണ് തികഞ്ഞ ഹൃദയവേദനയോടുകൂടി ഈ സബ്മിഷൻ ഞാൻ അവതരിപ്പിക്കുന്നത്. പെരുമ്പാവൂർ ബഥേൽ സൂലോക്ക പള്ളിയിൽ ജനുവരി 31–ാം തീയതി ഞായറാഴ്ച വി. കുർബാന അർപ്പിച്ചുകൊണ്ടുനിന്ന ഒരു വൈദികനെ പൂജാവസ്തുക്കളോടുകൂടി അറസ്റ്റ് ചെയ്ത പെരുമ്പാവൂർ സർക്കിൾ ഇൻസ്പെക്ടർ എം. സി. ചാക്കോയുടെ നടപടി ഏതൊരു മതവിശ്വാസിയുടെയും വികാരത്തെ വ്രണപ്പെടുത്തുന്നതാണ്. ഈ സംഭവത്തെ അപലപിച്ചുകൊണ്ട് മേജർ ആർച്ച് ബിഷപ്പ് അഭിവന്ദ്യനായ അത്യുന്നത കർദ്ദിനാൾ ആൻറണി പടിയറ തിരുമേനിതന്നെ പറഞ്ഞു അത്യധികം ഞെട്ടലോടുകൂടിയാണ് ഞാൻ ഈ വാർത്ത ശ്രവിച്ചതെന്നും ഈ സംഭവം ഉണ്ടായിക്കഴിഞ്ഞതിനുശേഷം മലങ്കര ഓർത്തഡോക്സ് സഭയുടെ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ബഹുമാനപ്പെട്ട മുഖ്യമന്ത്രിയെ അദ്ദേഹത്തിന്റെ വസതിയിൽവച്ച് കണ്ട് ഇതിൽ പ്രതിഷേധം അറിയിക്കുകയും കുററവാളികളെ ശിക്ഷിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. ഈ വികാരം ഉൾക്കൊണ്ട് ബഹുമാനപ്പെട്ട മുഖ്യമന്ത്രി സർക്കിൾ ഇൻസ്പെക്ടറെ സ്ഥലം മാററി ഈ കാര്യത്തിൽ അന്വേഷണം നടത്തുമെന്നും കുററവാളികൾ ശിക്ഷിക്കപ്പെടുമെന്നും തുടർന്നുള്ള കാര്യങ്ങളിൽ കോടതിവിധി ലംഘിക്കപ്പെടാതിരിക്കാൻ കർശനമായ നിർദ്ദേശം നൽകുമെന്നും ഉറപ്പു നൽകി. ഇപ്പോൾ അറസ്ററുതന്നെ ഉണ്ടായിട്ടില്ലെന്നു വരുത്താനുള്ള ബോധപൂർവമായ നീക്കമാണ് നടത്തുന്നത്. ഇവിടെ ഈ സംഭവത്തെ സംബന്ധിച്ച്, വൈദികനെ അറസ്ററ് ചെയ്തില്ലെന്നും, പൂജാവസ്തുക്കളോടുകൂടി അറസ്ററ് ചെയ്തില്ലെന്നും, നീക്കം ചെയ്യൽ മാത്രമേ ചെയ്തിട്ടുള്ളൂ എന്നും, കോടതിയിൽനിന്ന് ശാസിച്ച് അയയ്ക്കുകയും ചെയ്തു എന്നുമാണ് വിശദീകരണം ഉണ്ടായിരിക്കുന്നത്. ഈ സംഭവത്തെ സംബന്ധിച്ച് വൈദികനെ വിശുദ്ധ മദ്ബഹായിൽനിന്നുതന്നെ—വിശുദ്ധ മദ്ബഹായിൽ പ്രവേശിക്കാൻ ആർക്കും അവകാശമില്ല സർ. ശുദ്ധതയുടെ ശുദ്ധസ്ഥലമെന്നു വിശേഷിക്കപ്പെടുന്ന വിശുദ്ധ മദ്ബഹായിൽ പട്ടക്കാരാൽ കൈവയ്പ് ലഭിക്കപ്പെട്ട തെരഞ്ഞെടുക്കപ്പെടുന്ന ആളുകൾക്കു മാത്രമേ പ്രവേശിക്കാൻ അവകാശമുള്ളൂ. ഈ സംഭവം സംബന്ധിച്ച് ആ സർക്കിൾ ഇൻസ്പെക്ടർ മദ്ബഹായിൽ പ്രവേശിച്ച് കുർബാനയ്ക്ക് ഉപയോഗിക്കുന്ന വിശുദ്ധ വസ്ത്രങ്ങളോടുകൂടി നിൽക്കുന്ന വൈദികനെ അറസ്ററ് ചെയ്തു എന്നുള്ളതാണ് സത്യം. അറസ്ററ് ചെയ്തതിനുശേഷം കാസായും പീലാസായും അടക്കം വൈദികനെ പള്ളിയിൽനിന്ന് പുറത്താക്കി അവിടെനിന്ന് സ്റ്റേഷനിലേയ്ക്ക് കൊണ്ടുപോയി. സ്റ്റേഷനിൽനിന്ന് പെരുമ്പാവൂർ മജിസ്ട്രേട്ടിന്റെ കാക്കനാട്ടുള്ള വസതിയിൽ ഹാജരാക്കി അവിടെനിന്ന് ജാമ്യത്തിൽ വിട്ടയച്ചു. അതു സംബ

---

മിലേക്ക് പോയപ്പോൾ അബ്ദുള്ള പാത്രിയർക്കീസ് ബാവായ്ക്ക് സമ്മാനിക്കാൻ പുലിക്കോട്ടിൽ തിരുമേനി കൊടുത്തയച്ചു. അതിവിശിഷ്ടമായ ഈ അംശവടി കണ്ടിട്ട് കൌളി ഫാദേഴ്സിനു വലിയ മതിപ്പ് ഉണ്ടായതായി Z. M. പാറേട്ട് മലങ്കര നസ്രാണികൾ നാലാംവാല്യം പേജ് 55–ൽ രേഖപ്പെടുത്തിയിട്ടുണ്ട്. പിന്നീട് മാർ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിലേക്ക് വന്നപ്പോൾ ഈ മുഴു സ്വർണ്ണഅംശവടി കൊണ്ടുവന്നിരുന്നു. അതിനെക്കുറിച്ച് പാറേട്ട് എഴുതിയിരിക്കുന്നത് ശ്രദ്ധിക്കാം.

## പുതുപ്പള്ളി പള്ളി സ്വർണ്ണഗദ

''മാർ അബ്ദുള്ളാ 1085–ൽ പുതുപ്പള്ളി പള്ളി സന്ദർശിച്ചപ്പോൾ ഏററം ഭംഗിയായി പണിതിരുന്ന അഴകുള്ള ആ വടി ഉരുക്കി ഏതാണ്ടൊരു ഉലക്കയുടെ മട്ടിൽ, എന്നാൽ ആറോ എട്ടോ പട്ടമായി പണിയിക്കണം എന്നാവശ്യപ്പെട്ടു. അതിനു കൂടുതൽ സ്വർണ്ണം വേണ്ടിവരുമെന്നുള്ളതും ഒരു പ്രതിബന്ധമല്ല, മറിച്ചായിരുന്നു. ''വടി പണിയിക്കാൻ പാറേട്ടിന്റെ പിതാവ് പാറേട്ട് മാത്തുമാത്തുവിനെ ഏല്പിച്ചു''. മാർ ദീവന്നാസ്യോസിനെ മുടക്കുന്നതായി രേഖ പുറപ്പെടുവിച്ചു കുറെ കഴിഞ്ഞ് വടി പണി പൂർത്തിയായി. കാര്യം കൂടാതെ മെത്രാച്ചനെ മുടക്കിയ ആളിനു വടി കൊടുക്കുകയില്ലെന്നായി അതു പണിയിച്ചു കൈവശംവെച്ചിരുന്ന ദേഹം. മാർ ദീവന്നാസ്യോസ് വളരെ നിർബന്ധിച്ചാണ് ആ സ്വർണ്ണ 'അംശഗദ' മാർ അബ്ദുള്ളായിക്കു കൊടുപ്പിച്ചതെന്ന് നേരിട്ട് അറിയാം''. (പേജ് 821–822)

---

തുമ്പമൺ പള്ളിക്കാർ കൊടുത്ത പൊൻനീരാളക്കാപ്പ ദേവലോകം അരമനയിൽ ഇപ്പോഴും സൂക്ഷിച്ചിട്ടുണ്ട്. അതിമനോഹരമായി തൈച്ച്പിടിപ്പിച്ച അതിലെ തനി സ്വർണ്ണനൂലുകളുടെ തിളക്കം ഇപ്പോഴും കാണാം.

പുസ്തകാഭിപ്രായങ്ങൾ:

# ഉണർവ്വിന്റെ ഉറവകൾ

(ലേഖനസമാഹാരം)

ഗ്രന്ഥകർത്താ: ഫാ. ഏ. എം. വർഗീസ്
പ്രസാധകർ: തുരുത്തേൽ പ്രിന്റിംഗ് & ബൈൻഡിംഗ് വർക്സ്, എം. എം. ജംഗ്ഷൻ, പന്തളം
പേജ്. 266.  വില. രൂപ. 20

വായനക്കാർക്കു വേദപുസ്തകപഠനത്തിനു സഹായിക്കുക മാത്രമല്ല, ബ. ഏ. എം. വർഗീസ് അച്ചനെപ്പോലുള്ള കൺവൻഷൻ പ്രസംഗകന്മാർക്ക് ചെറിയ ചെറിയ പ്രസംഗങ്ങളും കാഴ്ചവെച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങൾ മലങ്കരസഭാമാസികയിൽ വായിച്ചിട്ടുള്ള അസ്മാദൃശരായ പലരും അവ, പുസ്തകരൂപത്തിൽ ആക്കാൻ ഗ്രന്ഥകർത്താവിനെ പ്രേരിപ്പിച്ചതിനു ഫലമുണ്ടായതിൽ ഞാൻ സന്തോഷിക്കുന്നു".

ഉണർവിന്റെ ഉറവകൾ എന്ന ഗ്രന്ഥത്തെക്കുറിച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസുകൊണ്ട് എഴുതിയിരിക്കുന്ന അഭിപ്രായമാണിത്.

ഒറ്റയിരിപ്പിൽതന്നെ ആദിയോടന്തം വായിക്കുവാനും, അതിൽനിന്നും ആത്മീകപ്രചോദനം ലഭിക്കുവാനും ഇടയാകുന്നു എന്നുള്ളതാണ് ഈ പുസ്തകത്തിന്റെ പ്രത്യേകത. ക്രൈസ്തവജീവിതത്തെക്കുറിച്ചും, ക്രൈസ്തവധർമ്മത്തെക്കുറിച്ചും, സഭ അനുവർത്തിക്കേണ്ട കാര്യങ്ങളെക്കുറിച്ചും ലളിതമായും ഉദാഹരണസഹിതവും പ്രതിപാദിക്കാൻ ഗ്രന്ഥകർത്താവിനു കഴിഞ്ഞിരിക്കുന്നു.

ഉത്തമമാതൃകകളുടെ ഉടയവനായ ഊരിയാവ്, നീ എവിടെ, നിന്റെ സഹോദരൻ എവിടെ എന്നുള്ള രണ്ടു വലിയ ചോദ്യങ്ങൾ, നിലത്തുവീണ ശൗൽ, നീ എവിടെ പോയിരുന്ന എന്ന ഏലീശായുടെ ചോദ്യത്തിൽ അടിയൻ എങ്ങും പോയില്ല എന്നു മറുപടി പറയുന്ന ഗേഹസി എന്നുവേണ്ട ഓരോ അദ്ധ്യായവും ഒന്നിനൊന്നു മെച്ചമായിരിക്കുന്നു. ഏവർക്കും ഒരുപോലെ പ്രയോജനപ്പെടുത്തുവാൻ കഴിയുന്ന വററാത്ത ഉറവയാണ് ഏ. എം. വർഗീസച്ചന്റെ ഉണർവിന്റെ ഉറവകൾ എന്നു നിസംശയം പറയാം.

ഡോ. ജേക്കബ് കുര്യനച്ചനാണ് അവതാരിക എഴുതിയിരിക്കുന്നത്.

ഫാ. ററി. ജി. സഖറിയാ

---

ന്ധിച്ച് കേസ് കോടതിയിൽ ഇപ്പോൾ നടക്കുകയാണ്. കോടതി ശാസിച്ച് വിട്ടയച്ചു എന്നുള്ളതാണ് ഇപ്പോൾ ചിലർ നൽകുന്ന വിശദീകരണം. എസ്. ടി. 184/93 ആയി പെരുമ്പാവൂർ കോടതിയിൽ കേസ് നടക്കുകയാണ്. ഫെബ്രുവരി 24-ാം തീയതി ഈ കേസ് അവധിവച്ചു. അതിനുശേഷം 1993 മേയ് 4-ാം തീയതിയിലേക്ക് അവധി വച്ചിരിക്കുകയാണ്. ഈ സംഭവത്തിൽ ഒരു കാര്യം എനിക്ക് ചൂണ്ടിക്കാണിക്കാനുള്ളത് ഇവിടെ വൈദികനെ നീക്കം ചെയ്തു എന്നും അറസ്ററ് ചെയ്തില്ലെന്നുമാണ് ഇപ്പോൾ വിശദീകരണം തന്നിരിക്കുന്നത്. എന്താണെങ്കിലും വിശുദ്ധ കുർബാന അർപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ആ കുർബാന പൂർത്തീകരിക്കാൻ അനുവദിക്കാതെ ഒരു വൈദികനെ മദ്ബഹായിൽ പ്രവേശിച്ച് അറസ്ററ് ചെയ്യുന്നത് എന്താണ് സർ? ഈ കാര്യത്തിൽ ഇപ്പോൾ പറയുന്ന കാരണം കോടതിവിധി ലംഘിച്ചു എന്നാണ്. കോടതിവിധി അനുസരിച്ച് ആറു മണി മുതൽ എട്ടേമുക്കാൽ മണിവരെയാണ് ഈ സഭാവിഭാഗങ്ങൾക്ക് കുർബാന അർപ്പിക്കാൻ സമയം അനുവദിച്ചിരിക്കുന്നത്. അതു തടസപ്പെട്ടപ്പോഴാണു അല്പം സമയം നീണ്ടത്. ഈ സംഭവം സംബന്ധിച്ച് ഈ നടപടിക്ക് ഉത്തരവാദിയായ പോലീസ് സർക്കിൾ ഇൻസ്പെക്ടറുടെമേൽ നടപടി സ്വീകരിക്കണം. കൊച്ചുവേളി സംഭവത്തിൽ കുർബാനയെ അവഹേളിക്കപ്പെട്ടപ്പോൾ മുൻ ആഭ്യന്തരമന്ത്രി ശ്രീ. പി. ടി. ചാക്കോ പറഞ്ഞ വാചകം ഞാൻ ഓർമ്മിപ്പിക്കുന്നു. 'വി. കുർബാന ജീവന്റെ അംശമുള്ളതാണ്. അത് അവഹേളിക്കപ്പെടുകയോ അതിക്രമിക്കപ്പെടുകയോ ചെയ്താൽ അയാളെ നേരിടാൻ നിയമപരമായി എനിക്ക് അവകാശമുണ്ട്" എന്ന് കേരളത്തിലെ മുൻ അഭ്യന്തരമന്ത്രിയായിരുന്ന ശ്രീ. പി. ടി. ചാക്കോ പറഞ്ഞ വാചകം ഞാൻ അനുസ്മരിക്കുന്നു. ശ്രീ. പി. ടി. ചാക്കോയുടെ മുന്നറിയിപ്പു ഞാൻ ആവർത്തിക്കുന്നില്ലെങ്കിൽപോലും അത്തരം സാഹചര്യം ഉണ്ടാകരുതെന്നു ഞാൻ ആവശ്യപ്പെടുന്നു. ഈ കാര്യത്തിൽ വിശുദ്ധ കുർബാന അപമാനിക്കപ്പെട്ട, വിശുദ്ധ കുർബാന പൂർത്തീകരിക്കപ്പെടാതെ മദ്ബഹായിൽ കയറി വൈദികനെ അറസ്ററ് ചെയ്ത ഈ സംഭവത്തിൽ കുററവാളികളെ കർശനമായി ശിക്ഷിക്കപ്പെടണം. കോടതിവിധി ലംഘിക്കപ്പെട്ടിട്ടുണ്ടെങ്കിൽ കുർബാനയ്ക്കുശേഷം വൈദികനെ അറസ്ററ് ചെയ്ത് നിയമനടപടികൾ സ്വീകരിക്കാമായിരുന്നു. അതിന് മുതിരാതെ വിശുദ്ധ മദ്ബഹായിൽതന്നെ പ്രവേശിച്ച് വൈദികനെ അറസ്ററ് ചെയ്ത ഈ സംഭവം അവഹേളനാപരമാണ്. അതുകൊണ്ട് ഈ സംഭവത്തിൽ കനത്ത ആഘാതമേററിരിക്കുന്ന, ഈ സംഭവത്തിന്റെ പശ്ചാത്തലത്തിൽ വ്രണപ്പെട്ട ഹൃദയവികാരങ്ങളുമായിട്ട് നിൽക്കുന്ന മലങ്കര ഓർത്തഡോക്സ് വിഭാഗങ്ങളുടെ പേരിൽ അതിശക്തമായി ഞാൻ ആവശ്യപ്പെടുന്നു, ഈ സംഭവം സംബന്ധിച്ച് കുററവാളികളായ പോലീസ് ഉദ്യോഗസ്ഥന്മാരുടെ പേരിൽ നടപടി സ്വീകരിക്കണം. തുടർന്നും കോടതിവിധി പാലിക്കപ്പെടാൻ കർശന നിർദ്ദേശം കൊടുക്കണം.

(മുഖ്യമന്ത്രി)

## വിദ്യാർത്ഥികളേ! നിങ്ങൾ തമ്മിൽ തല്ലി തുലയുമ്പോൾ നേതാക്കളുടെ മക്കൾ എവിടെ പഠിക്കുന്നു?

# അണികൾ തുലഞ്ഞോട്ടെ; തൻപിള്ള പൊൻപിള്ള

തിരുവനന്തപുരം: ആഹ്വാനങ്ങൾ ആർക്കുള്ളതാണ്. അണികൾക്കുവേണ്ടി മാത്രമുള്ളതാണ് ഇവയൊക്കെ. എന്നുമാത്രമല്ല, നേതാക്കളുടെ മക്കൾ ഇതിന്റെയൊന്നും പരിധിയിൽ വരില്ലെന്ന് ഒരു പഠനം വ്യക്തമാക്കുന്നു.

ഗുരു നിത്യചൈതന്യയതി ആചാര്യനും പ്രൊഫ: എസ്. ഗുപ്തൻനായർ പ്രസിഡണ്ടുമായുള്ള വിദ്യാഭ്യാസ സുരക്ഷാസമിതിയുടെ പഠനം ഇതിലേക്ക് വെളിച്ചം വീശുന്നു.

പാർട്ടി വളർത്താൻ പാവപ്പെട്ട വിദ്യാർത്ഥികളെ തമ്മിൽ തല്ലാനും കുത്തിവീഴ്ത്താനും കൈബോംബ് എറിയുവാനുമൊക്കെ പ്രേരണ നൽകുന്ന പാർട്ടി നേതാക്കൾ മക്കളെ സമരവിമുക്തമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പഠിപ്പിക്കാനാണ് താല്പര്യം പ്രകടിപ്പിക്കുന്നത്. സമരം വരുമ്പോൾ മക്കളെ പുറത്തു വിടരുതെന്ന് ചില നേതാക്കളും മന്ത്രിമാരും അദ്ധ്യാപകർക്ക് ഉപദേശം നൽകുന്നുമുണ്ടത്രേ.

സ്വന്തം സന്ദേശങ്ങൾ ജീവിതത്തിൽ പ്രാവർത്തികമാക്കിയ മഹാത്മാ ഗാന്ധിയുടെ മാർഗ്ഗം പിന്തുടരുന്നെന്ന് അവകാശപ്പെടുന്ന നേതാക്കൾ മാത്രമല്ല ഇതൊക്കെ ചെയ്യുന്നത്. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിനുവേണ്ടി 'യത്നിക്കുന്ന'വരിൽപലരും ഇതേവഴിയിൽതന്നെയാണ്.

സ്കൂളുകളെ കക്ഷിരാഷ്ട്രീയത്തിൽനിന്ന് വിമുക്തമാക്കണമെന്ന കേരള ഹൈക്കോടതിയുടെ നിർദ്ദേശം മാസങ്ങൾ കഴിഞ്ഞിട്ടും നടപ്പിലാക്കാൻ കൂട്ടാക്കാത്തതിനേയും വിദ്യാഭ്യാസ സുരക്ഷാസമിതി വിമർശിച്ചിട്ടുണ്ട്.

സജീവ രാഷ്ട്രീയത്തിലുള്ള 32 പേരുടെ മക്കൾ എവിടെ പഠിച്ചു: അല്ലെങ്കിൽ എവിടെ പഠിക്കുന്നു എന്നതിന്റെ പട്ടിക സമിതി പുറത്തിറക്കി. അത് ഇപ്രകാരമാണ്.

സി. പി. എം. പോളിറ്റ്ബ്യൂറോ അംഗം ഇ. എം. എസ്. നമ്പൂതിരിപ്പാടിന്റെ മകൻ സമരങ്ങൾ വളരെക്കുറച്ചുമാത്രം ബാധിക്കാറുള്ള തിരുവനന്തപുരത്തെ പ്രശസ്തമായ മാർ ഈവാനിയോസ് കോളേജിലാണ് പഠിച്ചത്.

മുഖ്യമന്ത്രി കെ. കരുണാകരന്റെ മകന്റെ പഠനം തിരുവനന്തപുരത്തെ പ്രശസ്തമായ സെൻറ് ജോസഫ്സ് ഹൈസ്കൂളിലും മാർ ഈവാനിയോസ് കോളേജിലുമായിരുന്നു. സി. പി. എം. സംസ്ഥാന സെക്രട്ടറി ഇ. കെ. നായനാരുടെ മകൻ കണ്ണൂർ സെൻറ് മൈക്കിൾസ് ഇംഗ്ലീഷ് സ്കൂളിലും മാർ ഈവാനിയോസ് കോളേജിലുമാണ് പഠിച്ചത്. കോൺഗ്രസ് ഐ. പ്രവർത്തക സമിതിയംഗം എ. കെ. ആൻറണിയുടെ മക്കൾ തിരുവനന്തപുരത്തെ കാർമൽ ഹൈസ്കൂളിലാണ്. കെ. പി. സി. സി. പ്രസിഡൻറ് വയലാർ രവിയുടെ മകൾ എറണാകുളം സെൻറ് തെരേസാസ് കോളേജിലാണ് പഠിക്കുന്നത്. കെ.പി.സി.സി. വൈസ് പ്രസിഡൻറും തിരുത്തൽവാദി വിഭാഗം നേതാവുമായ ജി. കാർത്തികേയന്റെ മകൻ തിരുവനന്തപുരത്തെ ലയോള ഹൈസ്കൂളിലാണ്. വിദ്യാഭാസ സുരക്ഷാസമിതിയുടെ പട്ടികയിൽ മററ് നേതാക്കളുടേയും മന്ത്രിമാരുടേയും മക്കൾ വിദ്യാഭ്യാസം ഇപ്രകാരമാണ്. മന്ത്രി ഉമ്മൻചാണ്ടിയുടെമക്കൾ—കാർമേൽ സെൻറ് തോമസ് റസിഡൻഷ്യൽ ഹൈസ്കൂൾ. എം. എം. ഹസ്സന്റെ മകൾ—കാർമൽ, തമ്പാനൂർ രവി—കാർമൽ, ദേശാഭിമാനി റസിഡൻറ് എഡിററും മുൻ എം. പി. യുമായ കെ. മോഹനന്റെ മക്കൾ കാർമൽ ഹൈസ്കൂളിൽ പഠിച്ചു.

'ദേശാഭിമാനി' തിരുവനന്തപുരം ലേഖകനും സി. പി. എം. ഏറിയാകമ്മററിയംഗവുമായ എസ്. ആർ. ശക്തിധരന്റെ മക്കൾ ലയോളാ ഹൈ

---

# ബൈബിൾ ക്വിസ് - 1001

ഗ്രന്ഥകർത്താവ്: സാംസൺ ഏബ്രഹാം
കുന്നന്താനം, ബോസ്കോ,
മുണ്ടിയപ്പള്ളി P. O.

പേജ്. 98. വില. 12 രൂപ.

തിരുവെഴുത്തിലെ ഓരോ പുസ്തകത്തിലെയും സംഭവക്രമങ്ങൾ ചോദ്യോത്തര രൂപത്തിൽ തയ്യാറാക്കിയിരിക്കുന്ന പുസ്തകമാണ് സാംസൺസ് ബൈബിൾ ക്വിസ്—1001. വേദപുസ്തകത്തിന്റെ ആഴത്തിലേക്കിറങ്ങി ചോദ്യോത്തരങ്ങൾ കണ്ടുപിടിച്ചു തയ്യാറാക്കുന്നതിൽ ഗ്രന്ഥകർത്താവ് വിജയിച്ചിരിക്കുന്നു.

ഗ്രന്ഥകർത്താവ് സാംസൺ ഏബ്രഹാം കുന്നന്താനം ഓർത്തഡോക്സ് സഭാംഗവും, മലങ്കര സഭാ മാസികയിൽ ലേഖനങ്ങൾ എഴുതുന്ന വ്യക്തിയുമാണ്. അദ്ദേഹം ഈ രംഗത്ത് കൂടുതൽ പ്രശോഭിക്കട്ടെ എന്നാശംസിക്കുന്നു.

സിനിരാജ് മുഹമ്മദ്

# വാർത്തകളും കുറിപ്പുകളും

## സൺഡേസ്ക്കൂൾ അസോസ്യേഷൻ വാർഷികം

ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസ്യേഷൻ വാർഷികസമ്മേളനം 1993 ജൂൺ 12–ാം തീയതി പ. കാതോലിക്കാബാവാ തിരുമേനി ദേവലോകം അരമന ഓഡിറേറാറിയത്തിൽവച്ച് ഉത്ഘാടനം ചെയ്തു. അസോസ്യേഷൻ പ്രസിഡൻറ് മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ഡയറക്ടർ ജനറൽ സി.വി. ജോർജ് കോറെപ്പിസ്ക്കോപ്പ സ്വാഗതം ആശംസിച്ചു. അഖില മലങ്കരാടിസ്ഥാനത്തിൽ പാഠ്യമത്സരങ്ങളിലും സഹപാഠ്യമത്സരങ്ങളിലും ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയ കുട്ടികൾക്കുള്ള സമ്മാനദാനം പ. ബാവാ നിർവ്വഹിച്ചു. പബ്ളിക്കേഷൻ ഓഫീസർ ഫാ. ററി. ജി. സഖറിയാ അദ്ദേഹത്തിൻെറ ഷഷ്ഠ്യബ്ദപൂർത്തി സ്മാരകമായി സൺഡേസ്ക്കൂൾ 12–ാം ക്ലാസിൽ ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ നേടുന്ന കുട്ടികൾക്ക് എല്ലാവർഷവും നൽകുന്നതിന് ഈവർഷം 30,000 രൂപാ സൺഡേസ്ക്കൂൾ അസോസ്യേഷൻെറ പേരിൽ സ്ഥിരനിക്ഷേപം ഇട്ടിട്ടുള്ളവിവരം ബ. ഡി. ജി. അച്ചൻ പ്രസ്താവിച്ചു. കോട്ടയം സെൻട്രൽ ഭദ്രാസന പ്രതിനിധി കൂടത്തുംമുറിയിൽ ജോർജ് വർഗീസ് സമ്മാനങ്ങൾക്കായി പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും തൻെറ പിതാവിൻെറയും നാമത്തിൽ 5000 രൂപാ സ്ഥിരനിക്ഷേപം ഇട്ടിട്ടുള്ള വിവരവും ബ. അച്ചൻ പ്രസ്താവിക്കുകയും എൻഡോവ്മെൻറ് ഏർപ്പെടുത്തിയ സഖറിയാ അച്ചനെയും ജോർജ് വർഗീസിനെയും അനുമോദിക്കുകയും കൂടുതൽ ആളുകൾ ഇതുപോലെ സമ്മാനങ്ങൾക്കായി എൻഡോവ്മെൻറുകൾ ഏർപ്പെടുത്തുന്നത് സ്വാഗതാർഹമാണെന്ന് അറിയിക്കുകയും ചെയ്തു. ട്രഷറാർ സി. സി. ആൻഡ്രൂസ് കൃതജ്ഞത പറഞ്ഞു. പ. ബാവാ തിരുമനസിലെ ആശീർവാദത്തോടുകൂടി ആദ്യസമ്മേളനം പര്യവസാനിച്ചു.

തുടർന്ന് റിട്ട: ഡെ. ഡയറക്ടർ വർഗീസ്മാത്യു സൺഡേസ്ക്കൂൾ അദ്ധ്യയനത്തെപ്പററി ക്ലാസെടുത്തു. ഉച്ചഭക്ഷണശേഷം 2 1/2 മണിക്ക് ബിസിനസ് മീററിംഗ് പ്രസിഡൻറു തിരുമനസിലെ അദ്ധ്യക്ഷതയിൽ നടന്നു. ചോദ്യോത്തരങ്ങൾക്ക് പബ്ളിക്കേഷൻ ഓഫീസർ മറുപടി പറഞ്ഞു. തുടർന്ന് അസോസ്യേഷൻെറയും ഒ. വി. ബി. എസിൻെറയുംറിപ്പോർട്ടും കണക്കുകളും ബജററും ട്രഷറാർ അവതരിപ്പിച്ചത് ചർച്ചകൾക്കുശേഷം യോഗം അംഗീകരിച്ചു. ഓഡിററായി ചാർട്ടേർഡ് അക്കൗണ്ടൻറ് ഉണ്ണൂണ്ണി പോളിനെയും ഇൻറേണൽ ഓഡിറററായി സുകുഇട്ടിയേശനേയും തെരഞ്ഞെടുത്തു.

## വാർഷികസമ്മേളനം

പുതുപ്പള്ളി:— സൺഡേസ്ക്കൂൾ പുതുപ്പള്ളി ഡിസ്ട്രിക്ട് അദ്ധ്യാപക സമ്മേളനം 1993 ജൂൺ 1–ാം തീയതി പരിയാരം സെൻറ്തോമസ് പള്ളിയിൽവച്ച് നടന്നു. ഡീക്കൻ ബിജേഷ് ഫിലിപ്പ് ബൈബിൾ ക്ലാസുംസി. എ.ഏബ്രഹാം മോഡൽ ക്ലാസും സി. ഇ. കുരുവിള അദ്ധ്യാപകർക്കുള്ള ക്ലാസും എടുത്തു. ഫാ.പി. സി.ഗീവറുഗീസിൻെറ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനം നടത്തപ്പെട്ടു. വി. ററി. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ സമ്മേളനം ഉത്ഘാടനം ചെയ്തു.

സ്ക്കൂൾ, സി. ഐ. ടി. യു. നേതാവ് കെ. ഒ. ഹബീബിൻെറ മക്കൾ ക്രൈസ്ററ്നഗർ ഹൈസ്ക്കൂൾ, മന്ത്രി സി. ടി. അഹമ്മദാലിയുടെ മകൻ സെൻറ് ജോസഫ്സ്, മന്ത്രി ടി.എം. ജേക്കബിൻെറ മക്കൾ ക്രൈസ്ററ് നഗർ എച്ച്.എസ്. ഹോളി ഏഞ്ചൽസ് കോൺവെൻറ്, മുൻമന്ത്രി പി. കെ. രാഘവൻെറ മകൾ കോട്ടൺഹിൽ ജി. എച്ച്. എസ്. മുൻമന്ത്രി കെ.ശങ്കരനാരായണപിള്ളയുടെ മകൾ കോട്ടൺഹിൽജി.എച്ച്.എസ്.,പരേതനായ സി.പി.ഐ. നേതാവ് എം. എൻ. ഗോവിന്ദൻ നായരുടെ മകൾ ഹോളി ഏഞ്ചൽസ് കോൺവെൻറിൽ പഠിച്ചു. മുൻമന്ത്രി പി. എസ്. ശ്രീനിവാസൻ, മുൻമന്ത്രി വി.ജെ. തങ്കപ്പൻ, മുൻമന്ത്രി പി. കെ. രാഘവൻ, മന്ത്രി പി. പി. ജോർജ്, മന്ത്രി എം. വി.രാഘവൻ, മന്ത്രി ആർ. രാമചന്ദ്രൻ നായർ, കെ. പി. നൂറുദീൻ എം.എൽ.എ.,മന്ത്രി സി. ടി. അഹമ്മദലി എന്നിവരുടെ മക്കൾ മാർ ഈവാനിയോസ് കോളേജിൽ പഠിക്കുകയാണെന്നും വിദ്യാഭ്യാസ സുരക്ഷാസമിതിയുടെ റിപ്പോർട്ടിൽ വ്യക്തമാക്കിയിട്ടുണ്ട്. സി. പി. ഐ. അഖിലേന്ത്യാ നേതാവ് എൻ. ഇ. ബാലറാം, സി. പി. ഐ. സംസ്ഥാന സെക്രട്ടറി പി. കെ.വാസുദേവൻനായർ സി.പി.എം. നേതാവ് പി. ഗോവിന്ദപ്പിള്ള എന്നിവരുടെ മക്കളും മാർ ഈവാനിയോസ് കോളേജിലാണ് പഠിച്ചത്. കോലിയക്കോട് എൻ. കൃഷ്ണൻനായർ എം.എൽ.ഏ.യുടെ കുട്ടി ക്രൈസ്ററ് നഗറിലാണ്. അടുത്ത പൊതുതെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുമ്പോൾ ഈ യാഥാർത്ഥ്യങ്ങൾ കൂടി കണക്കിലെടുക്കണമെന്ന് സുരക്ഷാസമിതി അഭ്യർത്ഥിക്കുന്നു.

(മാതൃഭൂമി 1992 ഡിസംബർ 3 വ്യാഴം)

സത്യവാൻ കൊട്ടാരക്കര
കൺവീനർ
വിദ്യാഭ്യാസ സുരക്ഷാസമിതി
എസ്. എം. ഹൗസ്, ചന്തമുക്ക്,
കൊട്ടാരക്കര.

മത്സരപ്പരീക്ഷയിലും സഹപാഠ്യമത്സരങ്ങളിലും വിജയികളായ കുട്ടികൾക്കുള്ള കാഷ് അവാർഡും സമ്മാനങ്ങളും നൽകപ്പെട്ടു. കെ.സി. മാത്യു സ്വാഗതവും തോമസ് സി. കുരുവിള നന്ദിയും പറഞ്ഞു.

## ചെങ്ങന്നൂർ

ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ വാർഷികം അഭി. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ബഥേൽ അരമനപ്പള്ളിയിൽകൂടി. പബ്ളിക്കേഷൻ ഓഫീസർ ഫാ. ററി. ജി. സഖറിയാ, ആഭ്യന്തര സുവിശേഷസംഘം വൈസ് പ്രസിഡൻറ് ഫാ. മാത്യു വറുഗീസ്, നിരണം ഭദ്രാസന ഡയറക്ടർ മാത്യു വറുഗീസ് എന്നിവർ പ്രസംഗിച്ചു.

മത്സരപ്പരീക്ഷയിലും സഹപാഠ്യ മത്സരങ്ങളിലും വിജയിച്ചവർക്കുള്ള സമ്മാനങ്ങളും ട്രോഫികളും അഭിവന്ദ്യ തിരുമേനി സമ്മാനിച്ചു. ഭദ്രാസന പ്രവർത്തന റിപ്പോർട്ടും വാർഷികകണക്കും യോഗം അംഗീകരിച്ചു.

ഭദ്രാസന ഡയറക്ടർ പി. സി. ജോസഫ് സ്വാഗതം ആശംസിക്കുകയും ഭദ്രാസന പ്രതിനിധി ററി. എം. വറുഗീസ് നന്ദി അർപ്പിക്കുകയും ചെയ്തു.

## സെൻറ് മക്രീന ശാന്തിഭവൻ

കൊട്ടാരക്കര കേന്ദ്രമാക്കി വൃദ്ധസ്ത്രീകൾക്കായി സിസ്ററർ ദീനായുടെ നേതൃത്വത്തിൽ ആരംഭിച്ച സെൻറ് മക്രീനാ ശാന്തിഭവൻ രണ്ടാം വർഷത്തിലേക്കു കടന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ, ഡോ. എം. ജി. ജോൺ, പോൾ മണലിൽ എന്നിവരാണ് എക്സിക്യൂട്ടീവ് കമ്മററി അംഗങ്ങൾ. നിരാലംബരായ വൃദ്ധസ്ത്രീകളെ സംരക്ഷിക്കാൻ സഭയിൽ ഇത്തരമൊരു സ്ഥാപനം വേറെയില്ല. കൊട്ടാരക്കരയിലെ സെൻറ് ബേസിൽ കോൺവെൻറിൻെറ ചുമതലയിലാണ് ഇതിൻെറ പ്രവർത്തനം. ഈ ആതുരശുശ്രൂഷാ കേന്ദ്രത്തിൻെറ പ്രവർത്തനങ്ങൾ വിപുലീകരിക്കുന്നതിനും മെച്ചപ്പെടുത്തുന്നതിനും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു. സിസ്ററർ ദീന, മാർ ബസേലിയോസ് സെൻറർ, പുലമൺ (P. O.) കൊട്ടാരക്കര, പിൻ. 691 531 എന്ന വിലാസത്തിൽ ബന്ധപ്പെടണം.

## തിരുത്ത്

ജൂൺലക്കം മാസികയിൽ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്തായുടെ ഫോൺനമ്പർ 04968–233 എന്ന് കാണിച്ചിരുന്നു. ഇത് വൈദികട്രസ്ററി ബഃ മത്തായി നൂറനാൽ അച്ചൻെറ ഫോൺ നമ്പരാണ്. തിരുമനസ്സിലെ അരമനയിൽ ഫോൺ ലഭിച്ചിട്ടില്ല. അത്യാവശ്യ കാര്യങ്ങൾ ബ. ട്രസ്ററി അച്ചനെ അറിയിച്ചാൽ അദ്ദേഹം തിരുമേനിയെ യഥാസമയം അറിയിക്കുന്നതാണ്.



കേരളസാഹിത്യ അക്കാദമിയുടെ ലൈബ്രറിയും മാസികാശേഖരവും ഉൾപ്പെടുത്തി ഗവേഷണം നടത്തുന്നതിനുള്ള സ്കോളർഷിപ്പിന് അർഹനായ തോമസ് നീലാർമഠം.

## കെ. ജി. കോളജിന് വൻവിജയം

പാമ്പാടി: ഈ വർഷത്തെ പ്രീഡിഗ്രി പരീക്ഷയിൽ 82. 65% വിദ്യാർത്ഥികളെ വിജയിപ്പിച്ചുകൊണ്ട് പാമ്പാടി കെ. ജി. കോളജ് എം. ജി. യൂണിവേഴ്സിററിയിൽ 4–ാം സ്ഥാനവും കോട്ടയം ജില്ലയിൽ ഒന്നാം സ്ഥാനവും കരസ്ഥമാക്കി. പല വലിയ കോളജുകളെയും പിന്നിലാക്കിക്കൊണ്ടാണ് 1981–ൽ ആരംഭിച്ച ഈ ചെറിയ കോളജ് ഇത്രയും ഉന്നതവിജയം കരസ്ഥമാക്കിയത്. മലങ്കര ഓർത്തഡോക്സ്സഭ വകയായ ഈ കോളജിൽ പ്രീഡിഗ്രിക്ക് 6 ബാച്ചുകളാണുള്ളത്. പ്രൊഫ. ടൈററസ് വർക്കിയാണ് പ്രിൻസിപ്പൽ.

## ഫാ. ജേക്കബ് കളത്ര നിര്യാതനായി



പരുമല: കളത്ര ഫാ. കെ.ഓ. ജേക്കബ് (67) 1993 ജൂൺ 12–ാംതീയതി നിര്യാതനായി. ഏതാനും മാസങ്ങളായി ഹൃദ്രോഗബാധിതനായി ചികിത്സയിലായിരുന്ന ബ. അച്ചൻ മദ്രാസിൽ ഹൃദയശസ്ത്രക്രിയയെത്തുടർന്നാണ് ചരമമടഞ്ഞത്. മൃതദേഹം പരുമല അദ്ദേഹത്തിന്റെ വസതിയിൽ കൊണ്ടുവരികയും 13–ാംതീയതി ഞായറാഴ്ച പരുമല സെമിനാരി സെമിത്തേരിയിൽ പ. ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ ഈവാനിയോസ്, മാർ എപ്പിപ്പാനിയോസ് എന്നീ തിരുമേനിമാരുടെയും അനേകം റമ്പാന്മാരുടെയും മററ് വൈദികരുടെയും സഹകാർമ്മികത്വത്തിൽഅടക്കം ചെയ്യുകയും ചെയ്തു. വീട്ടിൽനിന്നു പള്ളിയിലേക്കുള്ള വിലാപയാത്രയിലും നഗരികാണിക്കലിലും ശുശ്രൂഷകളിലും വലിയ ഒരു ജനക്കൂട്ടം സംബന്ധിച്ചു. പ. കാതോലിക്കാബാവാ ശുശ്രൂഷാമദ്ധ്യേ ബ. അച്ചന്റെ സേവനങ്ങളെപ്പററി ചരമപ്രസംഗം നടത്തി. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറി, എം. ഡി. ഹോസ്ററൽ വാർഡൻ, മാവേലിക്കര ററീച്ചേർസ് ട്രെയിനിംഗ് കോളജ് പ്രിൻസിപ്പാൾ, വിവിധ പള്ളികളിലെ വികാരി എന്നീ നിലകളിൽ സ്തുത്യർഹമായ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്.

## കശീശാപട്ടം

മാത്തൂർ: ജൂൺ 5–ാം തീയതി മുകടിയിൽ ബേബിയുടെ മകൻ ഡീക്കൻ ഷാജിക്ക് സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ ഏഴർ തുമ്പമൺ പള്ളിയിൽവച്ചും, പിരളശ്ശേരി പൈനുമൂട്ടിൽ ജോസഫിന്റെ മകൻ തോമസ് ജോസഫ് ശെമ്മാശന് ജൂലൈ 10–ാം തീയതി തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പുത്തൻകാവു സെ. മേരീസ് കത്തീഡ്രലിൽവച്ചും കശീശാപട്ടം നൽകി.

## ശെമ്മാശുപട്ടം നൽകി

കടപ്ര: മാന്നാർ കാരയ്ക്കൽ പുത്തൻപുരക്കൽ ഫാ. എൽ. ജോർജിന്റെ മകൻ ശ്ലോമോ ഐസക്ക് ജോർജിന് മെയ് 29–ാംതീയതി മാന്നാർ മർത്തമറിയം പള്ളിയിൽവച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി യൗപ്പദിയക്നോ പട്ടം നൽകി. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ളിമീസ് മെത്രാപ്പോലീത്താ സഹകാർമ്മികത്വം വഹിച്ചു.

## ഓ. വി. ബി. എസ്. – 1994

ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്ക്കൂളിന്റെ 1994–ലെ പ്രവർത്തനങ്ങൾ ആരംഭിച്ചു. മുഖ്യചിന്താവിഷയം 'എന്റെ കൃപ നിനക്കു മതി" (2 കൊരി. 12: 9a) എന്നതാണ്. വിവിധ ഭാഷകളിൽ തീം അടിസ്ഥാനപ്പെടുത്തിയും അല്ലാതെയുമുള്ള സംഗീതം നൽകിയ രചനകൾ ക്ഷണിക്കുന്നു. പാട്ടുകൾ ദൈർഘ്യം കുറഞ്ഞതും, ലളിതവും കൊച്ചുകുട്ടികൾക്ക് ഹൃദ്യവുമായിരിക്കണം. സ്ക്രിപ്ററും, കാസെററും പൂർണ്ണമേൽവിലാസത്തോടെ O. S. S. A. E. കേന്ദ്ര ഓഫീസിൽ ആഗസ്ററ് 31–ന് മുമ്പായി ലഭിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന പാട്ടുകൾ സ്വീകാര്യമല്ല.

OVBS സംഗീതവിഭാഗത്തിനുവേണ്ടി
ഫാ. കുര്യൻ തോമസ്, കരിപ്പാൽ

## ശിലാസ്ഥാപനം നടത്തി

കുറിച്ചി സെ. മേരീസ് & സെ. ജോൺസ് ഓർത്തഡോക്സ് പള്ളിയോട് ചേർന്ന് എം.സി. റോഡരികിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസിലെ സ്മാരകമായി നിർമ്മിക്കുന്ന ബസേലിയോസ് ഹാളിന്റെ ശിലാസ്ഥാപനകർമ്മം 1993 മേയ് 9–ാംതീയതി വി. കുർബ്ബാനയ്ക്കുശേഷം വികാരി പാലയ്ക്കപ്പറമ്പിൽ ഫാ. പി. ജെ. ജോസഫ് നിർവഹിച്ചു. ആണ്ടുതോറും പരുമല കബറിങ്കലേക്കും ദേവലോകം കബറിങ്കലേക്കും പദയാത്രയായി പോകുന്നവർക്ക് ഒരു വിശ്രമകേന്ദ്രംകൂടെ ഉദ്ദേശിച്ചാണ് ഈ ഹാൾ പണികഴിപ്പിക്കുന്നത്.

## ഭവനദാനം

കൊച്ചി ഭദ്രാസനത്തിലെ കരിപ്പക്കുന്ന് മാർ ബസേലിയോസ് ഓർത്തഡോക്സ് പള്ളിയിലെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷിക സമ്മേളനം ജൂൺ 12 ശനിയാഴ്ച ഇടവക മെത്രാപ്പോലീത്താ സക്കറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭവനദാനപദ്ധതിയുടെ ഭാഗമായി, ഇടവകാംഗങ്ങളുടെ സഹകരണത്തിൽ നിർമ്മിച്ച ഭവനത്തിന്റെ താക്കോൽ സമ്മേളനത്തിൽ

വച്ച് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുനസുകൊണ്ട് ഇടവകയിൽപ്പെട്ട മുക്കൂട്ടുപാറ ബാബുവിന് നൽകി. ഇടവകയിൽനിന്നും ഈ വർഷം S. S. L. C. യ്ക്ക് ഏററവും കൂടുതൽ മാർക്കു വാങ്ങിയ എൽദോ പോളിന് ക്യാഷ് അവാർഡും തിരുമേനി തദവസരത്തിൽ നൽകി. ഫാ. കുര്യാക്കോസ് പുല്ലാക്കുടി, ററി. ററി. വർഗീസ് എന്നിവർ ആശംസാപ്രസംഗം നടത്തി. വികാരി ഫാ. സി. എസ്. തോമസ് സ്വാഗതവും, ററി. ഒ. വറുഗീസ് നന്ദിയും പറഞ്ഞു.

## തെരഞ്ഞെടുക്കപ്പെട്ടു



വൈ. എം. സി. ഏ–യുടെ സർവ്വകലാശാലാ വിദ്യാർത്ഥി വിഭാഗമായ 'യൂണി–വൈ.യുടെ സംസ്ഥാന ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടഷിബു കെ. ഏബ്രഹാം (തുമ്പമൺ)



ഈ വർഷം S.S.L.C–യ്ക്ക് 565 മാർക്ക് വാങ്ങി Gold Medal കരസ്ഥമാക്കിയ കുമാരി സൂസൻ സൗമ്യ മത്തായി. അയ്യമ്പിള്ളി ഈരാളിൽ ഡോ. പൗലൂസ് മത്തായിയുടെ മകളാണ് സൂസൻ.

## കുന്നംകുളങ്ങര നസ്രാണികളുടെ ചരിത്രകാരൻ



ഒരു പുരുഷാർത്ഥം മുഴുവൻ സഭാചരിത്രപഠനത്തിനും ഗവേഷണത്തിനും ഉഴിഞ്ഞുവച്ച്, എന്തുകൊണ്ടും കുന്നംകുളങ്ങര നസ്രാണികളുടെ ചരിത്രക്കാരൻ എന്ന വിശേഷണത്തിന് അർഹനായ ശ്രീ. പനയ്ക്കൽ വറിയത് ഇട്ട്യേച്ചൻ ആശാൻ (ആശാൻ) ഹൃദ്രോഹബാധയെ തുടർന്ന് ഇക്കഴിഞ്ഞ ജനുവരി 22–ാം തീയതി 68–ാം വയസിൽ നിര്യാതനായി.

പ്രസിദ്ധീകരിക്കണമെന്ന ലക്ഷ്യംവച്ച് അധികം ഒന്നും എഴുതിയിട്ടില്ലാത്ത ആശാൻ മലങ്കര സഭാവായനക്കാർക്ക് പരിചിതനല്ലായിരിക്കാം. പക്ഷേ, വള്ളത്തോളിന്റെ സന്തതസഹചാരിയായിരുന്ന പുകടിയിൽ ഇട്ടൂപ്പ് റൈററർക്കും, 1945–ൽ പ്രസിദ്ധീകൃതമായ 'ആർത്താററ് പള്ളി ചരിത്ര'മെഴുതിയ പനയ്ക്കൽ സി. കുഞ്ഞാത്തുവിനും ശേഷം, കൊച്ചി മലബാർ മേഖലയിലെ സഭാചരിത്രത്തിൽ ഇത്രയും അവഗാഹം നേടിയ വ്യക്തി വേറെ ഉണ്ടെന്നു തോന്നുന്നില്ല. ആശാന്റെ വകയായി പ്രസിദ്ധീകൃതമായ ലേഖനങ്ങൾ കൊച്ചി ഭദ്രാസനാസ്ഥാനത്തുനിന്നു പ്രസിദ്ധീകരിച്ചിരുന്ന 'സീയോൻ സന്ദേശത്തിലും' കുന്നംകുളത്തുനിന്നും ചുററുപാടിൽനിന്നും പ്രസിദ്ധീകൃതമായ അനേകം സോവനീറുകളിലുമായി ചിതറിക്കിടക്കുന്നു. അക്കൂട്ടത്തിൽ 1968–ൽ പ്രസിദ്ധീകരിക്കപ്പെട്ട കുന്നംകുളം സെൻറ് ഗ്രീഗോറിയോസ് പള്ളി പ്രതിഷ്ഠാ സോവനീറിലൂടെ കൊല്ലവർഷം 981–ൽ എഴുതപ്പെട്ട സുപ്രസിദ്ധമായ 'ആർത്താററ് പടിയോല'യെകുറിച്ച് ആദ്യമായി ഈ തലമുറയെ അറിയിച്ചു എന്നതൊന്നുമാത്രം മതി സഭാചരിത്രപഠനത്തിൽ ആശാൻ നൽകിയ സംഭാവനകളുടെ മഹത്വം മനസിലാക്കാൻ. അദ്ദേഹം രചിച്ച ചരിത്രഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെടുവാൻ പോകയാണ്. സഭാചരിത്രത്തിന് ഈ ഗ്രന്ഥം ഒരു മുതൽക്കൂട്ടായിരിക്കും.

# ഓർമ്മദിനങ്ങൾ

ജൂലൈ 16 (23) ജൂലൈ 20 (32) ജൂലൈ 30 (22)







മലങ്കരസഭാ മാസികയുടെ
ചീഫ് എഡിററും എഡിററുമായിരുന്ന

വ.ദി.ശ്രീ. കെ. വി.
ഗീവർഗീസ് റമ്പാൻ,
തിരുവാങ്കോട്.

വ.ദി.ശ്രീ. എം. സി.
കുറിയാക്കോസ് റമ്പാൻ,
പാത്താമുട്ടം.

ദി.ശ്രീ. ഫാ. ററി. വി.
ജോർജ്, നെടുമാവ്.

---

## നിര്യാതയായി



മലങ്കര ഓർത്തഡോക്സ് സഭ മർത്തമറിയം വനിതാസമാജം ജനറൽസെക്രട്ടറിയായി ദീർഘകാലം സേവനം അനുഷ്ഠിച്ച മിസ് ആലീസ് മാണി(71)1–6–'93-ൽ നിര്യാതയായി. പ.കാതോലിക്കാബാവാ, നിയുക്ത കാതോലിക്കാബാവാ മാർ തീമോത്തിയോസ്, മാർ ദിയസ് കോറോസ്, മാർ തേവോദോസിയോസ് എന്നീ തിരുമേനിമാർ പരേതയുടെ ഭവനത്തിലെത്തി പ്രാർത്ഥന നടത്തി. 2-ാം തീയതി ശവസംസ്കാരം സമാജ പ്രസിഡൻറ് സഖറിയാസ് മാർ അന്തോണിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ കാർമ്മികത്വത്തിൽ പള്ളം സെൻറ് മേരീസ് പള്ളിയിൽനടത്തി. റമ്പാന്മാരും കോറെപ്പിസ്ക്കോപ്പാമാരും, കശീശന്മാരും സമാജപ്രവർത്തകരും ഉൾപ്പെടെ വലിയ ഒരു ജനക്കൂട്ടം ശവസംസ്ക്കാര ശുശ്രൂഷയിൽ സംബന്ധിച്ചു.

പരേത ഓർത്തഡോക്സ് സഭയിലെ പ്രഥമ വനിതാ ബി. ഡി. ബിരുദധാരണിയും പള്ളം ബുക്കാനാ ഹൈസ്ക്കൂൾ ഹെഡ്മിസ്ട്രസും ആയിരുന്നു. മലങ്കരസഭയിലെ സ്ത്രീകളെ സഭാപ്രവർത്തനങ്ങളിൽ പങ്കെടുപ്പിക്കുന്നതിനും അവരിൽ ആത്മീയമായ ഉണർവ് സൃഷ്ടിക്കുന്നതിനും പരേത അവിരാമം പ്രവർത്തിച്ചിരുന്നു. ഈ കാലയളവിലായിരുന്നു. കോട്ടയത്ത് കഞ്ഞിക്കുഴി കാച്ചുവേലിക്കുന്നിൽ സമാജത്തിന് ഒരു കേന്ദ്രമന്ദിരം സ്ഥാപിച്ചത്. സമാജപ്രവർത്തനങ്ങൾക്ക് കരുത്തുററ ഒരു നേതൃത്വനിരയെ പടുത്തുയർത്തുന്നതിന് പരേത വളരെയധികം ശ്രദ്ധിച്ചിരുന്നു.

# ബൈബിൾ ക്വിസ്ഗൈഡ്

## പി. സി. അബ്രഹാം അങ്കമാലി

1) ലോകത്തിലെ ഏററവും പ്രചാരമുള്ള ഗ്രന്ഥം = ബൈബിൾ

2) ഓർത്തഡോക്സ് സഭയുടെ ബൈബിളിലെ ഗ്രന്ഥങ്ങൾ എത്ര = 72

3) ബൈബിൾ സൊസൈററിയുടെ ബൈബിളിൽ ഗ്രന്ഥങ്ങൾ എത്ര = 66
പുതിയനിയമം 27 = പഴയനിയമം = 39.

4) ബൈബിൾ എഴുതിയ കാലഘട്ടം = B. C. 1500 മുതൽ A. D. 1–ാം നൂററാണ്ടിന്റെ അവസാനം വരെയുള്ള 1600 വർഷങ്ങൾക്കുള്ളിൽ

5) ആദ്യപുസ്തകം ഏത്? = ഉല്പത്തി – ഗ്രന്ഥകർത്താവ്? = മോശ.

6) മനുഷ്യനെ ആദ്യമായി പാർപ്പിച്ച സ്ഥലം = ഏദൻതോട്ടം

7) ആദാം എന്ന പദത്തിന്റെ അർത്ഥം = മണ്ണിൽനിന്നുള്ളവൻ

8) ഭൂമി ആരുമൂലം ശാപഗ്രന്ഥമായിത്തീർന്നു = മനുഷ്യൻമൂലം

9) നോഹിന്റെ പെട്ടകത്തിൽ എത്ര മനുഷ്യർ പ്രളയത്തിൽ രക്ഷപെട്ടു = 8 പേർ

10) ഉപ്പുതൂണായിത്തീർന്ന സ്ത്രീ = ലോത്തിന്റെ ഭാര്യ

11) യൗസേഫിന്റെ സഹോദരന്മാർ തന്നെ വിററപ്പോൾ ലഭിച്ച പ്രതിഫലം ?
ഇരുപത് വെള്ളിക്കാശ്

12) വെള്ളത്തിൽനിന്നു വലിച്ചെടുക്കപ്പെട്ട ആൾ ? = മോശ

13) ജനം കുമ്പിട്ടു നമസ്ക്കരിച്ചു ? = പുറപ്പാട് 12:27.

14) ഏറെ പെറുക്കിയവന്നു ഏറെയും, കുറെ പെറുക്കിയവനു കുറവും കണ്ടില്ല ? = മന്നാ

15) ഇസ്രായേല്ക്കാരുടെ ഈജിപ്തിലെ വാസം എത്ര വർഷമായിരുന്നു = 430.

16) സുവിശേഷങ്ങളുടെ രചയിതാക്കൾ ആരെല്ലാം = വി. മത്തായി, വി. മർക്കോസ്, വി. ലൂക്കോസ്, വി. യോഹന്നാൻ.

17) യോഹന്നാൻ സ്നാപകന്റെ ഭക്ഷണം എന്തായിരുന്നു ? = വെട്ടുക്കിളിയും, കാട്ടുതേനും.

18) യേശു എത്രദിവസം ഉപവസിച്ചു = നാല്പതു രാവും, നാല്പതു പകലും

19) സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന ഉൾക്കൊള്ളുന്ന 2 സുവിശേഷ ഭാഗങ്ങൾ ? = വി. മത്തായി 6:9–15– വി: ലൂക്കോസ് 11: 2–4.

20) പത്രോസ്ശ്ളീഹാ യേശുവിനെ തള്ളിപ്പറഞ്ഞത് എത്ര പ്രാവശ്യം = 3

21) യേശുവിനെ ഒററിക്കൊടുത്ത യൂദായ്ക്ക് ലഭിച്ച പ്രതിഫലം = 30 വെള്ളിക്കാശ്.

22) പ്രവാചകിയായ ഹന്നാ എത്ര വർഷം വിധവയായിരുന്നു = 84 വർഷം.

23) സക്കറിയാ പുരോഹിതന്റെ ഭാര്യ = ഏലിശ്ബാ.

24) ദൈവാലയത്തിൽവച്ച് സ്ക്കറിയാ പുരോഹിതന് പ്രത്യക്ഷപ്പെട്ട ദൈവദൂതൻ = ഗബ്രിയേൽ.

25) മ്ശിഹാതമ്പുരാൻ ചെയ്ത അവസാനത്തെ അത്ഭുതപ്രവർത്തി = മഹാപുരോഹിതന്റെ ദാസന്റെ വലത്തെ കാതുതൊട്ടു സൗഖ്യമാക്കി.

[ബൈബിൾപഠനം തയ്യാറാക്കിക്കൊണ്ടിരുന്ന ബ. എം. സി. ചെറിയാൻ അച്ചൻ അമേരിക്കൻ പര്യടനത്തിലാകയാൽ ബൈബിൾ പഠനപംക്തി ലഭിച്ചിട്ടില്ല. പുതിയ ഒരു പംക്തി ആരംഭിക്കുന്നതാണ ഇത്[.

(6-ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

രണ്ടു കൂട്ടരും കർത്താവിന്റെ മക്കളാണ്. മുന്തിരിത്തോട്ടത്തിൽ പോകാൻ ഇരുകൂട്ടരോടും ആവശ്യപ്പെടുന്നു. ഒന്നാമത്തെ കൂട്ടർ ആദ്യം വിസമ്മതിച്ചു എങ്കിലും പിന്നീടനുസരിക്കുന്നതായി കാണാം. പാപത്തെക്കുറിച്ച് പശ്ചാത്തപിക്കുവാനും പിതാവിന്റെ ഇഷ്ടം നിറവേററുവാനും അവർക്കാണു സാധിച്ചത്. പോകാമെന്ന് ആദ്യം സമ്മതിച്ചവരാണ് രണ്ടാമത്തെ കൂട്ടർ. പക്ഷേ പ്രതിഷ്ഠപ്രകാരം പ്രവർത്തിച്ചില്ല. ദൈവരാജ്യം അന്വേഷിക്കാതെയും അതിനുവേണ്ടി പ്രവർത്തിക്കാതെയും ലോകഇമ്പങ്ങളുടെ പിന്നാലെ പോകുന്ന അവസ്ഥ. അവർ ദൈവരാജ്യത്തിൽ പ്രവേശിക്കുകയില്ലെന്നു കർത്താവു പറയുന്നില്ല. പക്ഷേ, അവർക്കു മുമ്പെ ഒന്നാമത്തെ കൂട്ടർ ദൈവരാജ്യത്തിൽ കടക്കുമെന്നു അരുളിച്ചെയ്യുന്നു.

## ദൈവമാതാവിന്റെ വാങ്ങിപ്പ് ആഗസ്ററ് 15

(യോഹ. 2: 1–11; മത്താ. 12: 46–50;
യോഹ. 19: 25–27)

അടയാളങ്ങളുടെ ആരംഭമായിട്ടാണ് ഗലീലയിലെ കാനാവിൽവെച്ച് കർത്താവു പച്ചവെള്ളത്തെ വീഞ്ഞാക്കിയത്. 'അവർക്കു വീഞ്ഞില്ല' എന്ന അമ്മയുടെ മദ്ധ്യസ്ഥതമൂലം. വചനത്താൽ ഉരുവായവനാണു യേശു എന്നറിയാം. സ്വന്ത അനുഭവമാണത്. അവളുടെ മകൻ അത്ഭുതങ്ങളെ പ്രവർത്തിക്കാൻ കഴിവുള്ളവനാണെന്ന ഏറിയ നിശ്ചയം മറിയയ്ക്ക് ഉണ്ടായിരുന്നു. അതുകൊണ്ടാണ് ബാല്യക്കാരുടെയും ശിഷ്യന്മാരുടെയും മുമ്പിൽവെച്ച് ആ വീട്ടുകാർക്കുവേണ്ടി മദ്ധ്യസ്ഥത നടത്തിയത്. പുത്രനെക്കുറിച്ചുള്ള സകല കാര്യങ്ങളും അവൾ ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിച്ചിരുന്നതായും കാണുന്നു (ലൂക്കൊ. 2: 19,51). അവൾക്ക് ആ ഉറപ്പുണ്ടായിരുന്നതിനു കാരണവും മറെറാന്നല്ല.

'എന്റെ നാഴിക ഇതുവരെ വന്നിട്ടില്ല' എന്നു കർത്താവു പറഞ്ഞപ്പോൾ 'അയ്യോ മോനേ, അവർക്കിതു ചെയ്തുകൊടുക്കണേ' എന്നവൾ ആവർത്തിച്ചാവശ്യപ്പെടുന്നില്ല. പ്രത്യുത 'അവനെന്തെങ്കിലും കല്പിച്ചാൽ അതനുസരിപ്പിൻ' എന്ന് ബാല്യക്കാരോടു നിർദ്ദേശിക്കുകയും ചെയ്തു. തന്റെ അപേക്ഷയ്ക്ക് അവൻ ഉത്തരമരുളും എന്ന ഉത്തമബോദ്ധ്യത്തിന്റെ ഫലമായിരുന്നു അത്.

ചുരുക്കത്തിൽ സാധാരണ സ്ത്രീകളിൽനിന്നു വിഭിന്നയായ—ദൈവത്തിന്റെ വൻകാര്യങ്ങളെ സദാ ധ്യാനിക്കുന്ന—പ്രത്യാശ പുലർത്തുന്ന—ഉത്തമയും വിശുദ്ധയുമായ—സ്ത്രീരത്നമായിരുന്നു മറിയ.

സ്ത്രീയേ, എനിക്കും നിനക്കും എന്ത്? കർത്താവു ചോദിച്ചു. സ്ത്രീയുടെ സന്തതിയാണ് സർപ്പത്തിന്റെ തല തകർക്കുന്നതെന്നും (ഉല്പ. 3: 15), കാലസമ്പൂർണ്ണതയിൽ ദൈവപുത്രൻ സ്ത്രീയിൽ ജാതനായെന്നും (ഗലാ. 4: 4) തിരുവചനത്തിൽ വായിക്കുന്നു.

അതെ! അവൾ സർപ്പത്തിന്റെ തലയെ തകർക്കുന്ന സന്തതിയെ പ്രസവിച്ച സ്ത്രീയാണ്! ദൈവപുത്രനെ പ്രസവിച്ച സ്ത്രീയാണ്! ദൈവത്തിന്റെ സ്ത്രീയാണ്!

ക്രൂശിൽ കിടക്കുന്ന വേളയിൽ പ്രസ്തുത സ്ത്രീരത്നത്തെ—ദൈവപുത്രനെ പ്രസവിച്ച സ്ത്രീയെ—ശിഷ്യന്റെ സംരക്ഷണയിൽ ഏല്പിച്ചു. അപ്പോസ്തലന്മാർക്കു സകലതും പൊതുവകയായതിനാൽ അമ്മ ശിഷ്യസമൂഹത്തിനു പൊതുവായിരുന്നു. കർത്താവിനെ സ്നേഹിച്ച ശിഷ്യൻ അമ്മയെ തന്റെ വീട്ടിൽ കൈക്കൊണ്ടു. അങ്ങനെ ശിഷ്യഗണത്തിന്റെ അമ്മയായി അവൾ മാറി.

മറിയയുടെ ഇഹലോകാന്ത്യത്തെക്കുറിച്ച് വേദപുസ്തകത്തിൽ കാണുന്നില്ലെങ്കിലും, അവൾക്ക് മഹിമയേറിയ ഒരു വാങ്ങിപ്പുണ്ടായി എന്നാണു പാരമ്പര്യം. ദൈവത്തോടുകൂടെ നടന്ന ഹാനോക്കിനും (ഉല്പ. 5: 21–24). പ്രവാചകശ്രേഷ്ഠനായ ഏലിയാവിനും (2 രാജാ. 2: 11) സ്വർഗത്തിലേക്കെടുക്കപ്പെടാൻ കഴിഞ്ഞു എങ്കിൽ, വചനിപ്പിനാൽ വിശുദ്ധീകരിക്കപ്പെട്ട, യേശുവിനാൽ വീണ്ടെടുക്കപ്പെട്ട, പരിശുദ്ധാത്മാവിനാൽ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

യൂദാശ്ളീഹാ





മിസസ്. ജോൺ

## ഭദ്രാസന വാർഷികം

മൈലപ്ര: തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനം വാർഷിക കോൺഫ്രൻസ് ജൂൺ 13–ാം തീയതി ഞായറാഴ്ച മൈലപ്ര സെ. ജോർജ്ജ് വലിയ പള്ളിയിൽ നടത്തി. രാവിലെ വികാരി ഫാ. ജോൺ ശങ്കരത്തിൽ പതാക ഉയർത്തി. പ്രസ്ഥാനം പ്രസിഡണ്ട് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ വി. കുർബാന അർപ്പിച്ചു. ഡീക്കൻ വർഗീസ് വർഗീസ് ക്ലാസ് എടുത്തു. ചർച്ചകൾക്ക് ഫാ. സാം ജോർജ്ജ്, ഫാ. പി. എൻ. പോൾ, പ്രൊഫ. വർഗീസ് പടിയറ, പി. പി. ദാനിയേൽ, ഇ. എം. ബേബി എന്നിവർ നേതൃത്വം നൽകി.

സമാപനസമ്മേളനത്തിൽ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സമ്മേളനം ഉൽഘാടനം ചെയ്തു. ഫാ. ദാനിയേൽ എൻ. വർഗീസ്, ഫാ. പോൾ, റ്റി. ജി. ജോർജ്ജ്, ഫാ. കെ. പി. ഗീവർഗീസ്, പ്രൊ. ജോസഫ് സഖറിയ എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി എ. എം. ഫിലിപ്പ് റിപ്പോർട്ട് അവതരിപ്പിച്ചു. ഫാ. ജോൺ ശങ്കരത്തിൽ സ്വാഗതവും, കെ. ജി. ജോയിക്കുട്ടി കൃതജ്ഞതയും പറഞ്ഞു. ഇരുനൂറോളം യുവാക്കൾ കോൺഫ്രൻസിൽ സംബന്ധിച്ചു.

---

നിറയപ്പെട്ട, ശുദ്ധികളുടെ ശുദ്ധിമതിയായ മാതാവിന് സ്വർഗ്ഗത്തിലേക്കെടുക്കപ്പെടുവാൻ നിശ്ചയമായും കിയും. അവളെപ്പോലെ ദൈവേഷ്ടം ചെയ്തും നമ്മെത്തന്നെ സമർപ്പിച്ചും നമുക്കും നിത്യതക്കായി ഒരുങ്ങാം.

## വാങ്ങിപ്പിന്റെ ശേഷം ഒന്നാം ഞായർ. ആഗസ്റ്റ് 22

(ലൂക്കോ. 6: 39–45)

അരയ്ക്കു സത്യം, നീതി എന്ന കവചം, സമാധാനസുവിശേഷത്തിനായുള്ള ഒരുക്കം കാലിന്നു ചെരുപ്പ്, ദുഷ്ടന്റെ തീയമ്പുകളെ കെടുക്കുന്ന വിശ്വാസം എന്ന പരിച, രക്ഷയെന്ന ശിരസ്ത്രം, ദൈവവചനമെന്ന ആത്മാവിന്റെ വാൾ ഇങ്ങനെ ദൈവത്തിന്റെ സർവ്വായുധവർഗം ധരിച്ചിരിക്കുന്ന ഒരുവന്റെ ഹൃദയത്തിൽ നിറഞ്ഞിരിക്കുന്ന നിക്ഷേപം ക്രിസ്തു മാത്രമായിരിക്കും. അങ്ങനെയുള്ളവന് മററുള്ളവനെ വിധിക്കുവാനോ, പരിഹസിക്കുവാനോ, മററൊരുവനു നേരെ ദോഷം നിരൂപിക്കുവാനോ സാദ്ധ്യമാവുകയില്ല.

എന്നാൽ ഹൃദയത്തിൽ സാത്താനാണു കുടികൊള്ളുന്നതെങ്കിൽ അവനിൽനിന്നു പുറപ്പെടുന്നത് സാത്താന്യഫലമായിരിക്കും. പുറമെ ചിലപ്പോൾ ഭക്തി കാണിച്ചേക്കും. ഫലം കണ്ട് അവന്റെ കപടത മനസിലാക്കാൻ കഴിയും. ★

## സിവിൽ സർവീസ് അക്കാഡമി തിരുവനന്തപുരം

ഐ.എ. എസ്., ഐ. എഫ്. എസ്., ഐ. പി. എസ്. മുതലായ അഖിലേന്ത്യാ മത്സരപരീക്ഷകൾക്കുവേണ്ടി പരിശീലനം നൽകുന്നതിന് മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്ത് നടത്തുന്ന സിവിൽ സർവീസ് അക്കാഡമിയിൽ ഈ വർഷത്തെ മെയിൻ പരീക്ഷയ്ക്കുവേണ്ടിയുള്ള പരിശീലനം ഓഗസ്ററ് മാസം ആദ്യവാരത്തിൽ ആരംഭിക്കുന്നതാണ്.

പ്രാഥമിക പരീക്ഷ പാസാകുന്നവർ വെള്ളക്കടലാസിൽ അപേക്ഷകൾ എഴുതി അക്കാഡമി ചെയർമാൻ ശ്രീ. സി. കെ. കൊച്ചുകോശി ഐ. എ. എസ്. (റിട്ടയർഡ്) C–20, ജവഹർനഗർ, തിരുവനന്തപുരം–41 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

നാലാം ചരമവാർഷികം

[redacted]

23 - 7 - 1993



## റ്റി. റ്റി. തോമസ്

മദ്രാസ്

*ഇന്നുമുതൽ കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ, അവർ തങ്ങളുടെ പ്രയത്നത്തിൽ നിന്ന് വിശ്രമിക്കേണ്ടതാകുന്നു.*

*വെളിപാട് 14 : 13*

Inserted by
Mrs. Ammini Thomas, Lalu Thomas & Tony Thomas

**Printed and published by Rev. Fr. T.G. Zacharia**
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor : Rev. Dr. Jacob Kurian**